# ഒരു കൃഷി ഉദ്യോഗസ്ഥന്റെ കഥ
# ഒരു ദേശത്തിന്റെയും

സി. എം. സ്കറിയാ

സോഫിയാ ബുക്സ്
കോട്ടയം

(Malayalam)

**Oru Krishy Udyogasthante Katha - Oru Desathinteyum**

(Auto Biography)

**by C. M. Scaria**

| | | |
|---|---|---|
| First Published | : | Sept. 2012 |
| Copies | : | 1000 |
| Copy Right to | : | Author |
| Published by | : | **Sophia Books**<br>IInd Floor, Kandathil Bldg,<br>Thirunakkara, Kottayam |
| Cover Design,<br>Typesetting & Printing | : | Sophia Print House, Kottayam |

**Rs. 70/-**

# അവതാരിക

“സഹൃദയൻ”, “സുമനസ്” എന്നീ പദങ്ങളെ വളരെ ഉദാരമായി നാം ഉപയോഗിക്കാറുണ്ട്. എന്നാൽ അർത്ഥം മനസ്സിലാക്കിയിട്ട് ആ പദങ്ങളെ ഉചിതമായി ഉപയോഗിക്കാവുന്നത് ചുരുക്കം ചിലർക്ക് മാത്രമാണ് – ആ ഗണത്തിൽപെടുന്ന ഗുരുതുല്യനും, ഋഷിതുല്യനും, ജേഷ്ഠസഹോദര തുല്യനും ആയ ഒരാളാണ് എന്റെ അനുഭവത്തിൽ ശ്രീ. സി. എം. സ്കറിയ. അദ്ദേഹത്തിന്റെ ആത്മകഥാപരമായ കുറിപ്പുകൾ ആണ് ഈ ലഘു ഗ്രന്ഥം. പക്ഷേ, ആത്മകഥാപരമായ കുറിപ്പുകൾ എഴുതാൻ അദ്ദേഹം സ്വയം തീരുമാനിച്ചതല്ല. കുറെയാളുകളുടെ നിർബന്ധപൂർവ്വമായ നിർദ്ദേശത്തെ അനുസരിക്കുകയായിരുന്നുവെന്ന് വ്യക്തമായി അറിയാം. പ്രസ്തുത നിർദ്ദേശം സമർപ്പിച്ചവർക്ക് ബോധ്യപ്പെട്ട ചില കാര്യങ്ങളുണ്ട്. ഇരുളിനെ പഴിക്കാതെ ഒരു മെഴുകുതിരിയെങ്കിലും കത്തിക്കുവാൻ ശ്രമിക്കുന്നവരിൽ ഒരാളാണ് അദ്ദേഹം. പ്രതികൂലതകളിൽ ആത്മനൊമ്പരങ്ങളുടെ അറയിലൊളിച്ചിരിക്കാൻ സ്വയം സമ്മതിക്കാത്തയാളാണ് അദ്ദേഹം. ദൈവവിശ്വാസവും, സഭാജീവിതവും, വികസന ദർശനവും ഏട്ടിലെ പശുവല്ല നന്മയുടെ കർമ്മചൈതന്യം ചുരത്തുന്ന വീട്ടിലെ പശു തന്നെയായിരിക്കണം എന്ന നിർബന്ധം അദ്ദേഹത്തിനുണ്ട്. പ്രോത്സാഹനം അർഹിക്കുന്ന ആരെയും കലവറ കൂടാതെ പിന്തുണയ്ക്കുന്നതിന്റെ ആവേശം അദ്ദേഹത്തിന് ഒടുങ്ങുകയില്ല. ഇവയ്ക്കൊന്നും അംഗീകാരം കിട്ടുവാൻ ആഗ്രഹിക്കാത്ത ഒരു വ്യക്തി എന്ന നിലയിൽ, തന്റെ നിയോഗം നിർഭയം തുടരുന്ന നമ്മിലൊരുവനായി അദ്ദേഹം എല്ലാവർക്കും പ്രിയങ്കരനാണ്. ഇങ്ങനെയുള്ള സഹൃദയൻ, സുമനസ്, എന്തെങ്കിലും എഴുതിവെച്ചിട്ടേ കടന്നുപോകാവൂ എന്നു നിർബന്ധിച്ചപ്പോൾ, ഒരു ചെറിയ ആത്മകഥാക്കുറിപ്പ് എഴുതിയെന്നു മാത്രം. പക്ഷേ, സൂക്ഷിച്ചു വായിച്ചാൽ അത്, ഒരു കാലത്തിന്റെ, ഒരു നാടിന്റെ, നാടിനെ തൊട്ടുണർത്തിയ കൂട്ടായ്മകളുടെ, കഥയായി അനുഭവപ്പെടും. ആ കഥയ്ക്ക് വരുംതലമുറകൾക്കു നൽകുവാനൊരു സന്ദേശമുണ്ട്, സംശയമില്ല.

മഹാത്മാഗാന്ധിയുടെ “ജീവിതമന്ത്രം” താഴെപ്പറയുന്ന വരികളിൽ സംക്ഷേപിച്ചു കണ്ടിട്ടുണ്ട്:

> “സ്വന്തം ആവശ്യങ്ങളുടെ എണ്ണം കുറയ്ക്കുക;
> ഒന്നിലും അമിതമായ ആസക്തി വച്ചുപുലർത്താതിരിക്കുക;
> ഏതൊരു പ്രതികൂല സാഹചര്യങ്ങളിലും
> ശുഭാപ്തി വിശ്വാസം കൈവെടിയാതെ
> ഈശ്വരസഹായം അഭ്യർത്ഥിച്ചുകൊണ്ട്
> അലസത വെടിഞ്ഞു പ്രവർത്തിക്കുക.”

സി. എം. സ്കറിയാസാറിന്റെ ഖദറിന്റെ വെണ്മ മേല്പ്പറഞ്ഞ ജീവിത മന്ത്രത്തിന്റെ നൂലുകളിൽ നിന്നാണെന്ന് നിസ്സംശയം പറയാം. ഒരു മിഡിൽ സ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ ദേശീയപ്രക്ഷോഭത്തിൽ പങ്കു ചേർന്നതും, ഉദ്യോഗത്തിന്റെ ഭാഗമായി എൻ.ഇ.എസ്. ബ്ലോക്ക് ഉദ്യോഗ സ്ഥനായും കൃഷി ആഫീസറായും നാടിന്റെ വികസനത്തിനായി പ്രവർത്തിച്ച് അവാർഡുകൾ നേടിയതും, നാട്ടുകാരനെന്ന നിലയിൽ പുളിക്കൽ കവലയുടെ സമഗ്ര വികസന പരിപാടികളിൽ നേതൃത്വം നൽകിയതും, ഇടവകക്കാരനെന്ന നിലയിൽ വാഴൂർ സെന്റ് പീറ്റേഴ്സ് ദേവാലയത്തിന്റെ പുരോഗതിക്ക് നടുനായകത്വം വഹിച്ചതും ഒക്കെ നാലപ്പാട്ടു ബാലാമണിയമ്മയുടെ "കണ്ണാടി"യെന്ന കവിതയിലെ നാലു വരികൾ ഓർമ്മിപ്പിക്കുന്നു:

"തന്നിലൂന്നിത്തഴയ്ക്കും മനസ്സിനേ
മുന്നിലൂറ്റം മധുരമുൾക്കൊള്ളാവൂ,
തന്നുയരമളന്നു പോം ബുധിനേ,
താഴ്വരയിൽ തണൽ പരത്താനാവൂ."

ശരീരമനസ്സുകളിൽ കത്തിക്കയറിയ വേദനകൾക്കിടയിൽ സ്വപ്നം കാണുന്നവരും, ആ സ്വപ്നം യാഥാർത്ഥ്യമാക്കാൻ വേദനയറിയാതെ ഓടി നടക്കുന്നവരും ചുരുക്കമാണ്. എന്നാൽ അങ്ങനെയൊരാളെ പരിചയപ്പെടാൻ ഈ താളുകളിൽ നമുക്കു കഴിയും. രോഗത്തെ, ഒ.എൻ.വി. യുടെ ഭാഷയിൽ പുനർവായനയ്ക്കു സമർപ്പിക്കുവാൻ ഈ "കഥാകാര"ന് കഴിയുന്നു:

"വെറുതെ ഞാനെപ്പോഴും
സ്വപ്നങ്ങൾ കാണുന്നു,
അറിയൂ സുഹൃത്തേ
യിതാണെൻ രോഗം!"

വൈ.എം.സി.എ. യെപ്പറ്റി, സെന്റ് പോൾസ് സ്കൂളിനെപ്പറ്റി, സീനിയർ സിറ്റിസൺസ് ഫോറത്തെപ്പറ്റി, റസിഡൻസ് അസോസിയേഷനെപ്പറ്റി, എക്യുമെനിക്കൽ ഫോറത്തെപ്പറ്റി, ആ സ്വപ്നങ്ങളുടെ ലോകം നീണ്ടുപോകുന്നു. ആ സ്വപ്നങ്ങൾക്ക് താരാട്ടു പാടാൻ പ്രിയ സഹധർമ്മിണിയും, മക്കളും കൊച്ചുമക്കളും കൂടെയുണ്ടെന്നത് ദൈവം നൽകിയ മഹാഭാഗ്യമായി അദ്ദേഹം കരുതുന്നു. വ്യക്തിബന്ധങ്ങളുടെ തടങ്ങളിൽ സ്നേഹത്തിന്റെയും, കരുതലിന്റെയും, പ്രോത്സാഹനങ്ങളുടെയും വളവും വെള്ളവും സമൃദ്ധിയായി ഒഴുക്കിയ ഒരു കൃഷി ഉദ്യോഗസ്ഥനെ മറ്റെങ്ങും അധികം കാണാൻ കിട്ടുമെന്നു തോന്നുന്നില്ല. അതിലുമുപരി, ആ തീ പിടിച്ച ആത്മാവിൽ എരിയുന്നത് പ്രാർത്ഥനയുടെ അഗ്നിയാണെന്നു

ബോദ്ധ്യപ്പെടുമ്പോൾ ഒരു "സ്ക്കറിയാമാസം" ഉണ്ടായിപ്പോയതിന് കാരണം പരിഹാസക്കണ്ണല്ല, പരിശുദ്ധാത്മനിയോഗം ആണെന്ന് തറപ്പിച്ചു പറഞ്ഞുകൊണ്ട് ഈ ജീവിതകഥ നേരോടെ നോക്കുന്നവർക്കായി സമർപ്പിച്ചുകൊള്ളുന്നു.

**ഫാ. ഡോ. ജേക്കബ് കുര്യൻ**
പ്രിൻസിപ്പൽ, ഓർത്തഡോക്സ് സെമിനാരി
കോട്ടയം

പരിസ്ഥിതിദിനം, 2012



# നന്മ നിറവുള്ള സ്കറിയാ സാർ

സ്കറിയാ സാറും ഞാനുമായി ബന്ധം തുടങ്ങിയിട്ട് ഏഴെട്ട് വർഷമായി. ഞാൻ കോട്ടയം പഴയസെമിനാരിയിൽ പഠിച്ചിരുന്ന കാലത്ത് വാഴൂർ 14-ാം മൈലിലെ പള്ളിയിൽ മിഷന് 1980-ൽ പോയിരുന്നു. അന്ന് ഇപ്പോഴത്തെ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ കുടുംബവുമായിട്ടായിരുന്നു ഏറെ ബന്ധപ്പെട്ടിരുന്നത്. സ്കറിയാ സാറിന്റെ സുഹൃദ്വലയത്തിലെ ഇടവകാംഗങ്ങളിൽ ശ്രേഷ്ടരായവരാണ് എന്റെ സെമിനാരി ഗുരുക്കന്മാരായ സേവേറിയോസ് തിരുമേനിയും, ഓർത്തഡോക്സ് വൈദികസെമിനാരി പ്രിൻസിപ്പൽ ആദരണീയനായ ഡോ. ജേക്കബ് കുരിയൻ അച്ചനും എന്നറിഞ്ഞപ്പോൾ അദ്ദേഹത്തോടുള്ള എന്റെ ബഹുമാനാദരവ് കൂടുതലായി. ഞങ്ങൾ തമ്മിലുള്ള അടുപ്പത്തിന് മറ്റൊരു കാരണം സ്കറിയാ സാർ സ്റ്റേറ്റ് അഗ്രിക്കൾച്ചർ വിഭാഗത്തിലും ഞാൻ സെൻട്രൽ അഗ്രിക്കൾച്ചർ വിഭാഗത്തിലും സേവനമനുഷ്ഠിച്ചിരുന്നു എന്നുള്ളതാണ്. അങ്ങനെ കൃഷിബന്ധവും, ഗുരുബന്ധവും പള്ളി - സഭാബന്ധവും മാത്രമല്ല ആശയബന്ധവും ഞങ്ങളെ തമ്മിൽ അടുപ്പിച്ചു. അങ്ങനെ പത്തനംതിട്ട ജില്ലയിലെ കടമ്പനാടും - കോട്ടയം ജില്ലയിൽ വാഴൂർ 14-ാം മൈൽ പുളിക്കൽകവലയും തമ്മിൽ തുടർ സമ്പർക്കം തുടങ്ങി. ദീർഘനാൾ നിശബ്ദരായിരിക്കാൻ രണ്ടു പേർക്കും സാധിക്കുകയില്ല. ടെലഫോൺ വഴിയുള്ള സംഭാഷണത്തിലൂടെ ക്ഷേമാന്വേഷണങ്ങൾ ആരായുക പതിവാണ്. കോട്ടയം - പാമ്പാടി ഭാഗത്ത് യാത്രയുണ്ടെങ്കിൽ സ്കറിയാ സാറിനെ സന്ദർശിക്കുക എന്നുള്ളതും എന്റെ പതിവാണ്.

പരിചയപ്പെട്ട നാൾ മുതൽ സ്കറിയാ സാറിനോടുള്ള എന്റെ ബന്ധം ഉറ്റ സുഹൃദ്ബന്ധമായി പരിണമിച്ചിരിക്കയാണ്. നല്ല ഒരു പിതാവും, ആദ്ധ്യാത്മിക നിറവുള്ള, പക്വതയാർന്ന ജീവിതത്തിന്റെ ഉടമയുമായി ഞാൻ അദ്ദേഹത്തെ കാണുന്നു. പൊയ്മുഖമില്ലാതെ ആത്മാർത്ഥതയോടെ സ്വന്ത സഹോദരങ്ങൾ, മക്കൾ എന്നുള്ള നിലയിൽ മറ്റുള്ളവരെ ബഹുമാനത്തോടും ആദരവോടും കാണുകയും സഹവർത്തിക്കുകയും ചെയ്യുന്ന സവിശേഷത അദ്ദേഹത്തെ മറ്റുള്ളവരിൽ നിന്നും വ്യത്യസ്തനാക്കുന്നു. മറ്റുള്ളവരുടെ വളർച്ചയും, ഉന്നതിയും തന്റെ അഭിമാനമായി കാണുന്നു. കഴിവുള്ളവരെ കൈയ്ക്കു പിടിച്ച് കഴിവുള്ളിടത്തോളം ഉയരത്തിലേക്കു നയിക്കുന്നു. എത്ര നിസ്വാർത്ഥവും ധന്യവുമായ മനോഭാവം! ഇന്ന് അത്തരത്തിലുള്ള വ്യക്തിത്വത്തെ കണ്ടെത്താൻ പ്രയാസം; കാരണം, കച്ചവട സംസ്ക്കാരമാണ് എവിടെയും ഏത് തുറയിലും, ബന്ധങ്ങളിലും നടമാടുന്നത്.

രോഗത്താലുള്ള ശാരീരിക ബലഹീനത വകവയ്ക്കാതെ ആരാധനയിൽ പങ്കെടുക്കുകയും, ആദ്ധ്യാത്മിക - സാമൂഹിക സമ്മേളനങ്ങളിൽ സംബന്ധിക്കുകയും ചെയ്യുന്ന അദ്ദേഹത്തിന്റെ ത്യാഗോജ്ജ്വലമായ ആത്മവീര്യത്തെ പ്രത്യേകം ശ്ലാഘിക്കുന്നു. ആശയ - സംവാദങ്ങളിൽ അദ്ദേഹം ഏറെ ഇഷ്ടപ്പെടുകയും അത്തരത്തിലുള്ള സന്ദർഭങ്ങളെ പ്രയോജനപ്പെടുത്തുക മാത്രമല്ല, പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ കർമ്മപാടവം ശ്രദ്ധേയവും ആകർഷകവുമാണ്.

ജീവിതസായാഹ്നത്തിൽ, പിന്നിട്ട വഴികളെ ഓർക്കുവാനും മനനം ചെയ്യുവാനും അവ കടലാസിൽ രേഖപ്പെടുത്തി ഒരു ഗ്രന്ഥമാക്കി വരുംതലമുറയ്ക്ക് വെളിച്ചവും മാർഗ്ഗദർശനവും ആകുമെന്ന് അഭിപ്രായപ്പെട്ടപ്പോൾ അതിലേക്ക് മനസ്സ്‌വെച്ച അദ്ദേഹത്തിന്റെ നിശ്ചയദാർഢ്യത്തെ എത്ര പ്രകീർത്തിച്ചാലും മതിയാകയില്ല. ജീവിതാനുഭവമുള്ളവരും, സഭാ - സാമൂഹ്യ സ്നേഹിതരും സേവകരും മാതൃകാപരമായ ജീവിതം നയിച്ച് കുടുംബജീവിതത്തിന്റെ സന്തോഷവും ബുദ്ധിമുട്ടുകളും, സാമൂഹ്യ പ്രശ്നങ്ങളും മറ്റും നിർദ്ധാരണം ചെയ്തു വർത്തമാനകാലത്ത് ദർശനങ്ങളെ ഉളവാക്കുന്നവരുടെ വിവരണങ്ങൾ എന്നും ധന്യമായിരിക്കും. പഴയനിയമവേദവും, രാമായണം, മഹാഭാരത പുരാണഗ്രന്ഥങ്ങളും എല്ലാം ഏറെക്കുറെ ഇതാണല്ലോ വെളിവാക്കുന്നത്. അത് എഴുതി പ്രകാശിപ്പിക്കാൻ സാധിക്കണം.

സ്കറിയാ സാറിനും കുടുംബത്തിനും അദ്ദേഹവുമായി ബന്ധപ്പെടുന്ന എല്ലാവർക്കും എല്ലാവിധമായ ഭാവുകങ്ങളും നേരുന്നു. ആയുസ്സും ആരോഗ്യവും ഐശ്വര്യവും സമ്പത്തും ദൈവത്തിന്റെ ദാനമാണല്ലോ. ജീവിതത്തിലെ നന്മകളും സന്തോഷവും ദൈവത്തിന്റെ കൃപയാണ്. അത് ആവോളം ആസ്വദിച്ച് ദൈവത്തിനു സ്തുതി അർപ്പിച്ച് നിറഞ്ഞ ഹൃദയത്തോടെ സർവ്വശക്തന് സമർപ്പിച്ചുകൊണ്ടുള്ള ആ ധന്യജീവിതം പ്രകാശപൂർണ്ണമായി തുടരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

പ്രാർത്ഥനാപൂർവ്വം



**ഫാ. ഗീവറുഗീസ് റമ്പാൻ ഇലവക്കാട്ട്**
മാനേജർ,
മെനോറാ ഓർത്തഡോക്സ് സെന്റർ
വെൺമണി പി.ഒ. പിൻ: 689509
(പുലക്കടവ്), ചെങ്ങന്നൂർ

# മുഖവുര

ബാല്യം മുതലെ മനസ്സിൽ തങ്ങിയതും കഴിഞ്ഞകാല ഡയറികളിൽ നിന്നും സമാഹരിച്ചതും ഇന്നാടിനെ തൊട്ടറിഞ്ഞതും എന്റെ അനുഭവങ്ങളിൽനിന്നും ഉരുത്തിരിഞ്ഞവയുമാണ് ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യം.

ഇരുപതാം നൂറ്റാണ്ടിന്റെ മൂന്നാം ദശകം മുതൽ ഇരുപത്തിഒന്നാം നൂറ്റാണ്ടിലെ ആദ്യപാദം വരെയുള്ള എന്റെ ജീവിതവും നാട്ടിലെ വികസന സംരംഭങ്ങളിലെ എന്റെ പങ്കാളിത്വവും ഉള്ളടക്കത്തിലുണ്ട്.

എഴുതുവാൻ സാഹചര്യമുണ്ടായത് അപ്രതീക്ഷിത സംഭവങ്ങളാണ്. എഴുതണമെന്ന് നേരത്തെ ആഗ്രഹമുണ്ടായിരുന്നു. വാഴക്കാലാ കുടുംബചരിത്രം എന്റെ നിർമ്മിതിയാണ്.

സർക്കാർ സർവീസിലിരിക്കുമ്പോഴെ ഡയബറ്റിക് രോഗം ബാധിച്ചിരുന്നു. ചിട്ടയായ ജീവിതക്രമം രോഗം മൂർച്ഛിക്കാതിരുന്നു. റിട്ടയർമെന്റിനുശേഷമുള്ള പ്രവർത്തനങ്ങളും ജീവിതചര്യയും ഡയബെറ്റിക്കു രോഗം വർദ്ധിക്കുവാൻ സഹായകമായി.

പാലാ മാതാ ആയുർവേദ ആശുപത്രിയിലെ ചികിത്സ രോഗശമനമുണ്ടാക്കി എങ്കിലും രണ്ടു പ്രാവശ്യം ഹൃദയാഘാതമുണ്ടാക്കുകയും കിഡ്നിയുടെ പ്രവർത്തനം മന്ദീഭവിക്കുകയും ചെയ്തു. കോട്ടയം മെഡിക്കൽ സെന്ററിലെ ചികിത്സ അപര്യാപ്തമായതിനാൽ തിരുവനന്തപുരം Kerala Institute of Medical Science (KIMS) ൽ രണ്ടു വർഷക്കാലം തുടർച്ചയായി ചികിത്സ ചെയ്തു. ഹൃദയാഘാതത്തിന് ആൻജിയോപ്ലാസ്റ്റി നടത്തി. ഇടതുകാലിലെ വിരലുകൾ ഉണങ്ങി. ആയത് നീക്കം ചെയ്തു. കണ്ണുകളുടെ കാഴ്ച മങ്ങിയതിനാൽ ഓപ്പറേറ്റു ചെയ്തു. കിഡ്നി ഡയാലിസിസ് നടത്തി. ഇങ്ങനെ ഒരു നീണ്ട കാലയളവ് ചികിത്സയിലും അതിവേദനയിലും കഴിയേണ്ടി വന്നു.

രോഗം ഭേദമാകുമോ എന്ന ആശങ്ക ഡോക്ടേഴ്സിനുണ്ടായി. ദൈവത്തിൽ പൂർണ്ണമായി സമർപ്പിച്ചുകൊണ്ട് ശുഭാപ്തി വിശ്വാസത്തോടുകൂടി ഞാൻ തിരുവനന്തപുരത്ത് ഇളയ മകൻ സാമിന്റെ കൂടെ താമസിച്ചു. രോഗശമനമുണ്ടായി. എന്നെ ചികിത്സിച്ച ഡോ. പി. രാമകൃഷ്ണപിള്ളയുടെയും ഡോ. ആർ. വി. നായരുടെയും നിസ്തുല സേവനങ്ങളെ നന്ദിയോടെ സ്മരിക്കുന്നു.

എന്നെ സമാശ്വസിപ്പിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും സഭാപിതാക്കന്മാരുൾപ്പെടെ ധാരാളംപേർ വന്നിരുന്നു. അവരിൽ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഇപ്പോഴത്തെ പ്രിൻസിപ്പൽ റവ. ഫാ.

ഡോക്ടർ ജേക്കബ് കുര്യൻ മണ്ണാത്തിപ്പാറക്കലും പരുമല സെമിനാരി മുൻ അസി. മാനേജർ ഇലവക്കാട്ട് ഗീവർഗീസ് റമ്പാച്ചനും എന്നോട് പറഞ്ഞു, "സമയം ധാരാളമുണ്ടല്ലോ. കഴിഞ്ഞകാല ജീവിതാനുഭവങ്ങളും സാമൂഹ്യവികസന, കാർഷികമേഖലയിലെ അനുഭവജ്ഞാനവും മറ്റും ക്രോഡീകരിച്ചുകൊണ്ട് എഴുതണമെന്ന്." അവർ ഇരുവരും എന്നെ നിർബന്ധിച്ചതിനാൽ എഴുത്താരംഭിച്ചു. എഴുത്തിന്റെ പുരോഗതി അവർ ഇരുവരും അന്വേഷിച്ചുകൊണ്ടിരുന്നു. ശരീരവേദനയിൽ ചുട്ടെടുത്തതാണ് ഇതിലെ പ്രതിപാദ്യങ്ങൾ.

ഈ പുസ്തകം എഡിറ്റു ചെയ്യുകയും പ്രൗഢഗംഭീരമായ അവതാരിക എഴുതി സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. ജേക്കബ് കുര്യൻ അച്ചനോടുള്ള കടപ്പാണ് നിസ്സീമമാണ്. അദ്ദേഹത്തിന് ഹൃദയംഗമായ പ്രാർത്ഥനയും സ്നേഹാദരവുകളും നന്ദിയും സമർപ്പിക്കുന്നു.

രചന ആരംഭിച്ചതു മുതൽ വേണ്ടതായ നിർദ്ദേശങ്ങൾ തന്നും ഇതിലെ ഉള്ളടക്കം ക്രമപ്പെടുത്തി പുസ്തകരൂപത്തിൽ ആക്കി പ്രസിദ്ധീകരിക്കുന്നതിന് സഹായിച്ച എന്റെ സുഹൃത്തും ബസേലിയോസ് കോളജ് മലയാളം വിഭാഗം അസിസ്റ്റന്റ് പ്രൊഫസറുമായ ചെമ്പകശ്ശേരി തോമസ് കുരുവിളയുടെ പ്രവർത്തനങ്ങളെ അഭിനന്ദിക്കുന്നു. ചെമ്പകശ്ശേരിയോടുള്ള കടപ്പാട് നിസ്സീമമാണ്. അദ്ദേഹത്തോടുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തുന്നു. എന്നെ പ്രേരിപ്പിക്കുകയും എഴുതുവാൻ പ്രോത്സാഹിപ്പിക്കുകയും എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും സമാശ്വസിപ്പിക്കുകയും ചെയ്ത വന്ദ്യ ദിവ്യശ്രീ. ഇലവക്കാട്ട് ഗീവർഗീസ് റമ്പാച്ചനോടുള്ള ഹൃദയംഗമായ സ്നേഹാദരവുകളും നന്ദിയും സമർപ്പിക്കട്ടെ.

ഈ പുസ്തകത്തിന്റെ അച്ചടിജോലികൾ കൃത്യസമയത്ത് ഭംഗിയായി ചെയ്തുതന്ന സോഫിയാ പ്രിന്റ് ഹൗസ് മാനേജർ ജോയ്സ് തോട്ടയ്ക്കാടിനുള്ള ഹൃദയംഗമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

**സി. എം. സ്കറിയാ**

# സ്ക്കറിയായനം

ജീവിച്ചുതീർത്ത കാലത്തെ, ഓർമ്മകൾകൊണ്ട് ആശ്ലേഷിക്കുമ്പോഴാണ് ഹൃദയഹാരിയായ ആത്മകഥകൾ പിറക്കുന്നത്. ജീവിതത്തിലെ എല്ലാ ഓർമ്മകളും പ്രസാദവും മാധുര്യവും പകരുന്നവയാകണമെന്നില്ല. കയ്പു നിറഞ്ഞ അനുഭവങ്ങളും ജീവിതത്തിൽ സന്ദർശനത്തിനെത്താം. എന്നാൽ അവയെ ഒരു ചെറുപുഞ്ചിരിയോടുകൂടി നോക്കിക്കാണാനും കഥയായി അവതരിപ്പിക്കാനുമുള്ള വൈഭവം ചിലർക്കു മാത്രം. അത്തരമൊരു പരിശ്രമമാണ് 'ഒരു കൃഷി ഉദ്യോഗസ്ഥന്റെ ആത്മകഥ - ദേശത്തിന്റെയും' എന്ന കൃതി.

സാമൂഹിക-രാഷ്ട്രീയ-സമുദായ രംഗങ്ങളിൽ കർമ്മനിരതനായി പ്രവർത്തിച്ച സി. എം. സ്ക്കറിയ എന്ന കൃഷി ഉദ്യോഗസ്ഥൻ ജീവിതത്തിന്റെ പ്രസാദസന്ധ്യയിൽ, ഒരു മന്ദസ്മിതത്തോടെ തന്റെ അനുഭവങ്ങൾ വരുംതലമുറയ്ക്കുവേണ്ടി പങ്കുവയ്ക്കുകയാണ്. ഈ ജീവിതകഥയിൽ പരിഭവങ്ങളില്ല, പരാതികളില്ല, കഥാകാരന് ഒന്നിനെപ്പറ്റിയും നിരാശയോ ആശങ്കയോ ഇല്ല. പകരം പ്രത്യാശ പകരുന്ന ജീവിത മുഹൂർത്തങ്ങൾ കുറിക്കുവാൻ തന്റെ തൂലിക ചലിപ്പിച്ചിരിക്കുന്നു. ജീവിതം തനിക്കുനേരെ വച്ചുനീട്ടിയ കയ്പനുഭവങ്ങളെ അധ്വാനവും വിയർപ്പും കൊണ്ടു നേരിട്ടതിന്റെ ദൃഷ്ടാന്തങ്ങൾ ഈ കഥകളിൽ വേണ്ടുവോളമുണ്ട്. ആത്മപ്രശംസയിലേക്കു വഴുതിവീഴാവുന്ന സന്ദർഭങ്ങളിൽ പോലും സ്വതസിദ്ധമായ നർമ്മംകൊണ്ട് അദ്ദേഹം വായനക്കാരെ രസിപ്പിക്കുക മാത്രം ചെയ്യുന്നു.

ഗുരുസ്ഥാനീയനെന്ന നിലയിലും അവസാനിക്കാത്ത പ്രചോദനത്തിന്റെ ഉറവിടമെന്ന നിലയിലും സ്ക്കറിയാ സാറിനെ 'അകലെയും അടുത്തും' നിന്നു നോക്കിക്കാണുവാൻ കുട്ടിക്കാലം മുതൽ എനിക്കു കഴിഞ്ഞിട്ടുണ്ട്. 'അകലം' ബഹുമാനം കൊണ്ടു വന്നുചേർന്നതും, 'അടുപ്പം' സ്നേഹം കൊണ്ടുളവായതുമാണെന്നു പറഞ്ഞുകൊള്ളട്ടെ. സ്ക്കറിയാ സാർ നന്നായി ചിരിക്കും. മറ്റുള്ളവരെ ചിരിപ്പിക്കുകയും ചെയ്യും. ഈ രചനയിലും ആ കലാതന്ത്രം ഫലപ്രദമായി വിനിയോഗിച്ചിട്ടുണ്ട്.

വാഴൂർ എന്ന ദേശത്തു ജനിച്ച സ്മര്യപുരുഷൻ തന്റെ ജീവിതകഥയ്ക്കു പശ്ചാത്തലമായി ആ ദേശത്തിന്റെ ഇതിഹാസം കൂടി രേഖപ്പെടുത്തിയിരിക്കുന്നു എന്നതാണ് ഈ പുസ്തകത്തിന്റെ പ്രത്യേകത. തകഴിക്കു കുട്ടനാടു പോലെ, എം. ടി. ക്കു കൂടല്ലൂരുപോലെ, പുനത്തിലിനു മലബാറുപോലെ ഞങ്ങൾക്കു പ്രിയങ്കരമായ വാഴൂർ എന്ന ദേശത്തെ,

പുളിക്കൽകവല എന്ന ഗ്രാമത്തെ ആത്മകഥയിലൂടെ ആദ്യമായി സാഹിത്യത്തിൽ പ്രതിഷ്ഠിക്കുവാൻ ശ്രമിച്ചതിനു സാറിനോടു ഞങ്ങൾ കടപ്പെട്ടിരിക്കുന്നു. ഗുരുനാഥന് പ്രണാമം. വായനക്കാർക്ക് 'സ്ക്കറിയായന'ത്തിലേക്കു സ്വാഗതം.

**തോമസ് കുരുവിള**

ജൂൺ 11, 2012
വാഴൂർ

# ഉള്ളടക്കം

## ഭാഗം ഒന്ന്: ബാല്യവും വിദ്യാഭ്യാസവും



## ഭാഗം രണ്ട്: സഭാജീവിതം

## ഭാഗം മൂന്ന്: ഔദ്യോഗിക ജീവിതം



## ഭാഗം നാല്: എന്റെ നാട്

## ഭാഗം ഒന്ന്

# ബാല്യവും വിദ്യാഭ്യാസവും

### ജനനം

പരിശുദ്ധ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മലങ്കര സന്ദർശിക്കുന്ന അവസരം. പാലാമ്പടം തോമസ് വക്കീൽ മലങ്കരസഭ യിലെ പ്രമുഖനാണ്. അദ്ദേഹത്തിന് എരുമേലിയിൽ റബർ എസ്റ്റേറ്റ് ഉണ്ട്. അവിടെ പള്ളിയുമുണ്ട്. തോമസ് വക്കീലിന്റെ ക്ഷണം സ്വീകരിച്ച് പ. ബാവാ കോട്ടയത്തുനിന്നും എരുമേലിക്ക് യാത്ര ചെയ്യുന്ന അവസരത്തിൽ വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി സന്ദർശനം പരിപാടിയിൽ ഉൾപ്പെടു ത്തിയിരുന്നില്ല. ചെറിയമഠം കുടുംബത്തിൽ പ്രബലരായ നാലു വൈദി കർ ഉള്ള കാലം. പള്ളി സ്ഥാപകനായ വലിയ യാക്കോബ് കത്തനാർ, പുത്രന്മാരായ അന്ത്രയോസ് കത്തനാർ, ൊകാച്ചു യാക്കോബ് കത്ത നാർ, സ്ക്റിയാ മല്പാനച്ചൻ എന്നിവർ. കൊച്ചു യാക്കോബ് കത്തനാർ വാഴൂർ പള്ളി വികാരി. നാട്ടിലെ ക്രമസമാധാന നടത്തിപ്പുവരെ കൊച്ചു യാക്കോബ് കത്തനാർ നിർവഹിക്കുന്ന കാലം. പരിശുദ്ധ പാത്രിയർക്കീസ് ബാവായ്ക്ക് പള്ളിയുടെ മുൻവശത്തു പുളിക്കൽകവലയിൽ സ്വീകരണം നൽകുന്നതിന് വികാരിയച്ചൻ തീരുമാനിച്ചു. കുരിശിങ്കൽ സ്വീകരണ സജ്ജീകരണങ്ങൾ ചെയ്തു. പ. ബാവായോ അനുയായികളോ വിവരം അറിയുന്നില്ല. പ. പിതാവിന്റെ വാഹനം പുളിക്കൽകവലയിലെത്തി. അച്ചൻ വഴിയിൽ കയറി നിന്ന് ബാവായുടെ കാർ തടഞ്ഞു. പിതാവിന്റെ അടുത്തു ചെന്നു കൈമുത്തി. ആഗ്രഹം അറിയിച്ചു. അദ്ദേഹം കാറിൽ നിന്നിറങ്ങി. കുരിശിങ്കലെ സ്വീകരണം ഏറ്റുവാങ്ങി. വലിയ ഒരു ജനക്കൂട്ടം. പ. ബാവാ അവിടെ പ്രാർത്ഥിച്ചു. ആശീർവദിച്ചു. ആ സ്വീകരണത്തിൽ പൂർണ്ണ ഗർഭിണിയായ എന്റെ അമ്മയും പങ്കെടുത്തു. 1107 മകരം 22-ന് ആയിരുന്നു ആ സംഭവം. പിറ്റേദിവസം അമ്മ എന്നെ പ്രസവിച്ചു. ഞാൻ അറിവായപ്പോൾ അമ്മയിൽ നിന്നും കേട്ട കാര്യമാണ് ഇത്.

### കുടുംബം

പുതുപ്പള്ളിപള്ളിയുടെ സമീപത്തുള്ള തൃക്കോതമംഗലം കരയിലാണ് വാഴക്കാല കുടുംബക്കാർ താമസിച്ചിരുന്നത്. അവർ പുതുപ്പള്ളിപള്ളി ഇടവകക്കാരായിരുന്നു. കുറവിലങ്ങാട്ട് ശങ്കരപുരി കുടുംബത്തിലെ തറ പ്പേൽ ശാഖയിൽപ്പെട്ടവരാണ്. ആ കുടുംബത്തിലെ തൊമ്മൻ എന്നയാളെ തൃക്കോതമംഗലം പെരിഞ്ചേരി ഇല്ലത്തെ തിരാതൻ നമ്പൂതിരിപ്പാട് അവിടെ താമസിപ്പിച്ചു എന്നും “തൈലാദിവസ്തുക്കൾ അശുദ്ധമായാൽ

പൗലൂതിനെക്കൊണ്ടു തൊടീക്ക വേണം" എന്ന പ്രമാണപ്രകാരം തൊമ്മൻ അമ്പലത്തിലെ പൂജാവസ്തുക്കൾ അശുദ്ധമായാൽ തൊട്ടു ശുദ്ധീകരിച്ചിരുന്നെന്നും ഐതീഹ്യം. വാഴക്കാലാ കുടുംബക്കാർ എണ്ണത്തിൽ വളരെപ്പേരുണ്ട്. ഞങ്ങളുടെ ഒരു കോളനി തന്നെ തൃക്കോതമംഗലത്തുണ്ട്. ഒരു പിതാമഹനു മക്കളില്ലായിരുന്നു. അദ്ദേഹം സ്വന്തം സ്ഥലത്ത് ഒരു പള്ളി സ്ഥാപിച്ചു. തൃക്കോതമംഗലം സെന്റ് ജയിംസ് ഓർത്തഡോക്സ് പള്ളി അങ്ങനെ സ്ഥാപിച്ചതാണ്. എന്റെ പിതാമഹൻ കോര പുന്നൂസ് വാഴൂരിൽ ഒരു നൂറ്റാണ്ടു മുമ്പ് കുടിയേറിപ്പാർത്തു. ചെറിയമഠത്തിൽ കുടുംബവുമായുള്ള ബന്ധമാണ് ഈ മാറ്റത്തിനു കാരണം. കൂടുതൽ സ്ഥലം സമ്പാദിച്ച് കൃഷി ഉപജീവനമാർഗ്ഗമാക്കി. മർക്കോസ്, തോമസ്, സ്കറിയ എന്നീ മൂന്നു പുത്രന്മാരും 4 പുത്രിമാരും ഉണ്ടായി. മർക്കോസിന്റെ പുത്രനാണ് ഞാൻ. എന്റെ അമ്മ പാമ്പാടി പാലത്തുങ്കൽ ചെറിയാന്റെ മകൾ അന്നമ്മ. എനിക്ക് ഒരു സഹോദരനും 8 സഹോദരിമാരും ഉണ്ടായിരുന്നു. എന്റെ പിതാവ് പ്രാർത്ഥന, നോമ്പ്, ആരാധന എന്നീ കാര്യങ്ങളിൽ നിഷ്ഠയുള്ളയാളായിരുന്നു. ഞങ്ങളെയും അങ്ങനെ അഭ്യസിപ്പിച്ചു. എന്റെ കുടുംബാംഗമായ വാഴക്കാല കോര കത്തനാർ പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി വികാരിയായിരുന്നിട്ടുണ്ട്. കൊച്ചി മെത്രാസനാധിപനായ കാലം ചെയ്ത അഭി. യൂഹാനോൻ മാർ സേവേറിയോസ് ഞങ്ങളുടെ കുടുംബാംഗമാണ്.



**മാതാപിതാക്കൾ**

എന്റെ സഹോദരിമാരെ എട്ടു പേരേയും പിതാവ് നേരത്തെ വിവാഹം കഴിച്ചയച്ചു. പരമാവധി ഏഴാം ക്ലാസ്സു വരെ പഠിപ്പിക്കും. അക്കാലത്തെ രീതി അതായിരുന്നു. പിതാവ് ഒരു കൃഷിക്കാരനും ഒപ്പം ഒരു മലഞ്ച രക്കു വ്യാപാരിയും ആയിരുന്നു. കൃഷിയും കന്നുകാലി വളർത്തലും കുടും ബാംഗങ്ങൾ എല്ലാവരും ചെയ്യണം. അതിനോടനുബന്ധമായ കാര്യങ്ങൾ ചെയ്തിട്ടു വേണം സ്കൂളിൽ പോകാൻ. രാത്രിസമയത്തു പഠനം. മണ്ണെണ്ണ വിളക്കു പ്രകാശം. പരീക്ഷയിൽ മോഡറേഷനില്ല. പഠിച്ചാൽ പാസാകും. ഉയർന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥലത്തില്ല. ഉന്നത വിദ്യാഭ്യാസം നേടുന്നവർ നന്നേ ചുരുക്കം. ഈ നാട്ടിലെ ആദ്യ ഗ്രാജു വേറ്റ് ചെറിയമഠത്തിൽ സി. ജെ. പോളിന്റെ മകൻ ജേക്കബ് പോൾ ആയി രുന്നു എന്നു പറയപ്പെടുന്നു.

## എന്റെ നാട്

വാഴൂർ വില്ലേജിൽ പുളിക്കൽകവല പ്രദേശം. തെങ്ങും കുരുമുളകും പ്രധാന കൃഷികൾ. ഭക്ഷ്യവസ്തുക്കളായ കപ്പ, ചേന, ചേമ്പ്, വാഴ, കാച്ചിൽ, കിഴങ്ങ്, പച്ചക്കറികൾ എന്നിവ കൃഷി ചെയ്തിരുന്നു. ബഹുഭൂരി പക്ഷം പേരും കർഷകർ. ഉല്പന്നങ്ങൾ പുളിക്കൽകവല ചന്തയിൽ വിറ്റി രുന്നു. ആനിക്കാട് വടുതല കുടുംബക്കാർ സൗജന്യമായി നൽകിയ സ്ഥലത്തു ചന്ത സ്ഥാപിച്ചു. പുളിക്കൽകവല ചന്ത അക്കാലത്തു പ്രസി ദ്ധമായിരുന്നു. ചങ്ങനാശ്ശേരിയിൽ നിന്നും കോട്ടയത്തു നിന്നും വ്യാപാ രികൾ വന്നു കച്ചവടം നടത്തിവന്നിരുന്നു. ഫലഭൂയിഷ്ടമായ കൃഷി സ്ഥലം. രാസവളങ്ങൾ ഇല്ല. ചാണകം, ചാരം, പച്ചിലവളങ്ങൾ. രണ്ടാം ലോകയുദ്ധം കഴിഞ്ഞ കാലം. ഭക്ഷ്യവിഭവങ്ങൾ പ്രത്യേകിച്ച് അരി ദുർലഭം. ഉയർന്ന ജീവിത ചെലവ്. ചക്കയും കപ്പയും മറ്റു കിഴങ്ങുവർഗ്ഗ ങ്ങളും മുഖ്യ ഭക്ഷണം. ബാജറ, ചോളം തുടങ്ങിയ വടക്കെ ഇൻഡ്യൻ ധാന്യങ്ങൾ പരിമിതമായി ലഭിക്കും. അതിന്റെ പാചകം അറിയില്ല. എങ്കിലും “ഉള്ളതുകൊണ്ട് ഓണം പോലെ” ഭക്ഷിച്ചു സന്തോഷമായി കഴിഞ്ഞു വന്നു. അദ്ധ്വാനശീലരായ ഗ്രാമവാസികൾ. കൺസ്യൂമറിസം ഒട്ടുമേയില്ല. വാഹനം കാളവണ്ടി. ചരക്കുകൾ തലച്ചുമടായും കാളവ ണ്ടികളിലും പോത്തുവണ്ടികളിലും. എന്റെ വീട്ടിൽ രണ്ടു കാളവണ്ടി കളും 5 കാളകളും ഉണ്ടായിരുന്നു. വണ്ടിക്കാര്യങ്ങളും കാളകളുടെ സംര ക്ഷണവും രണ്ടു ജോലിക്കാർ നോക്കിനടത്തും. കാളകളെ വാങ്ങുകയും വില്ക്കുകയും ചെയ്തിരുന്നത് ഇളംതുരുത്തി കുടുംബക്കാർ കങ്ങഴ നട ത്തിയിരുന്ന കാളചന്തയിൽ ആയിരുന്നു.

## തിരുവിതാംകൂർ രാജ്യഭരണം

എന്റെ ബാല്യകാലം ഭാരതം ബ്രിട്ടീഷ് ഭരണത്തിന്റെ കീഴിലായിരുന്നു.

തിരുവിതാംകൂർ ഭരിച്ചിരുന്നത് വേണാട്ടരചന്മാർ. നാട്ടുരാജ്യങ്ങളിൽ പ്രമുഖമായിരുന്നു തിരുവിതാംകൂർ. രാജഭരണം മെച്ചപ്പെട്ടതായിരുന്നു. തിരുവിതാംകൂർ രാജകുടുംബാംഗങ്ങൾ ലളിതജീവിതവും പ്രജാതല്പരതയും മുഖമുദ്രയാക്കി. സെക്രട്ടറിയേറ്റ്, യൂണിവേഴ്സിറ്റി കോളജ്, മ്യൂസിയം, മൃഗശാല, വാനനിരീക്ഷണകേന്ദ്രം, വാട്ടർ വർക്സ്, പ്രമുഖ ആസ്പത്രികൾ, നല്ല റോഡുകൾ, വന സംരക്ഷണം; കാർഷികോല്പാദന പരിപാടികൾ, വ്യവസായികോന്നമനത്തിനായി F.A.C.T, കുണ്ടറ സിറാമിക്സ്, പുനലൂർ പേപ്പർ മില്ല്, നാട്ടകം സിമന്റസ്, ടൈറ്റാനിയം, ആലപ്പുഴ തുറമുഖം എന്നിവ സ്ഥാപിച്ചു.

ശ്രീപത്മനാഭസ്വാമിക്ഷേത്രവും അതിലെ അമൂല്യങ്ങളായ രത്നശേഖരവും മറ്റു സമ്പത്തും തിരുവിതാംകൂർ രാജകുടുംബത്തിന്റെ മഹത്വം വിളിച്ചറിയിക്കുന്നു.

രാജകുടുംബത്തിന്റെ വേനൽക്കാല വസതിയായ പീരുമേട് റസ്റ്റ് ഹൗസിലേക്ക് ശ്രീചിത്തിരതിരുനാൾ മഹാരാജാവും അമ്മ മഹാറാണിയും പരിവാരങ്ങളും യാത്ര പോകുമ്പോൾ പുളിക്കൽകവലയിൽ സെന്റ് പീറ്റേഴ്സ് എൽ.പി. സ്കൂൾ വിദ്യാർത്ഥികളായ ഞങ്ങൾ അദ്ധ്യാപകരുടെ നേതൃത്വത്തിൽ റോഡരുകിൽ അണിയണിയായി നിന്ന് രാജാവിന് ആയുരാരോഗ്യം ആശംസിക്കുമായിരുന്നു. "ശ്രീചിത്തിരനക്ഷത്രനാഥ ജയ ജയ അമ്മ മഹാറാണി നൂറാണ്ടു വാഴണേ" ഇതായിരുന്നു അഭിവാദ്യങ്ങൾ.

### അളവുതൂക്കങ്ങൾ, നാണയങ്ങൾ

റാത്തൽ, തുലാം, കണ്ടി എന്നിവ തൂക്കങ്ങൾ. 23 റാത്തൽ ഒരു തുലാം. മുപ്പതു തുലാം ഒരു കണ്ടി. റാത്തലിനു കട്ടികളും, തുലാം കണക്കാക്കുന്നതിന് കരിങ്കല്ലുകൊത്തി തുലാക്കട്ടി ഉണ്ടാക്കി ഒരു കിഴുത്ത കിഴിച്ച് വള്ളി ഇട്ട് ഉപയോഗിച്ചിരുന്നു.

വെള്ളിക്കോൽ എന്ന ഉപകരണം തൂക്കത്തിന് ഉപയോഗിച്ചു വന്നു. വെള്ളി ലേശം പോലും ചേർക്കാത്ത ഒരു ഇരുമ്പുദണ്ഡ്. ദണ്ഡിന്റെ മദ്ധ്യഭാഗത്ത് ഒരു ചരട്, തൂക്കം അടയാളപ്പെടുത്തിയ വരകൾ, അഗ്രത്തു ഒരു കൊളുത്ത്. മറ്റെ അഗ്രം തടിച്ചുരണ്ടിരിക്കും. കൊളുത്തിൽ സാധനങ്ങൾ ഘടിപ്പിക്കും. ഭാരത്തിനനുസൃതമായി തൂക്കം രേഖപ്പെടുത്തിയിട്ടുള്ള വരകളിലേക്ക് ചരട് ചലിപ്പിച്ച് ബാലൻസു ക്രമപ്പെടുത്തി തൂക്കം നിശ്ചയിച്ചിരുന്നു. കച്ചവടക്കാർ ഭവനങ്ങളിൽ വന്ന് സൗകര്യാർത്ഥം വെള്ളിക്കോലും ത്രാസും ഉപയോഗിച്ച് സാധനങ്ങൾ തൂക്കി വ്യാപാരം നടത്തി വന്നു.

### ക്രയവിക്രയം, നാണയങ്ങൾ

രൂപ, ചക്രം, കാശ്, രൂപ നോട്ടില്ല. ലോഹനിർമ്മിതമായ നാണയങ്ങൾ, പതിനാറു കാശ് ഒരു ചക്രം. നാലു ചക്രം ഒരു പണം. ഇരുപത്തെട്ടു ചക്രം ഒരു രൂപ. ബ്രിട്ടീഷ് അധീശത്വമായിരുന്നതിനാൽ ബ്രിട്ടീഷ് രൂപ എന്നും സർക്കാർ രൂപ എന്നും രണ്ടു തരത്തിൽ രൂപയ്ക്കു മൂല്യങ്ങൾ വച്ചിരുന്നു. ബ്രിട്ടീഷ് രൂപയ്ക്കു മൂല്യം ഇരുപത്തിഎട്ടര ചക്രം. നാട്ടു രാജ്യ സർക്കാർ രൂപയ്ക്ക് 28 ചക്രം. നാണയങ്ങൾ സഞ്ചികളിലും ചാക്കിലും സൂക്ഷിക്കും.

### അളവുകൾ

നാഴി, ഇടങ്ങഴി, പറ എന്നിവയാണ് അളവുപാത്രങ്ങൾ. നാലു നാഴി ഒരിടങ്ങഴി, പത്തിടങ്ങഴി ഒരു പറ. നെല്ലും മറ്റു ധാന്യങ്ങളും പറയ്ക്കാണ് അളക്കുന്നത്.

### പ്രൈമറി വിദ്യാഭ്യാസം

ഗ്രാമപ്രദേശങ്ങളിൽ നിലത്തെഴുത്തു പള്ളിക്കൂടങ്ങൾ നാട്ടാശാന്മാർ സ്ഥാപിച്ചിരുന്നു. ആശാൻ പള്ളിക്കൂടമെന്നും നിലത്തെഴുത്തു പള്ളിക്കൂടമെന്നും അറിയപ്പെട്ടു. ചങ്ങനാശ്ശേരി - വാഴൂർ റോഡുവക്കിൽ ഉദയപുരം (മുഴയൻകുളം) എന്ന സ്ഥലത്ത് കോര വക്കീൽ വക പുരയിടത്തിൽ ശമുവേൽ എന്ന നാട്ടാശാൻ ഒരു കുടിപ്പള്ളിക്കൂടം നടത്തിയിരുന്നു. അവിടെയാണ് എന്റെ പ്രാരംഭ വിദ്യാഭ്യാസം നടന്നത്. കരിമ്പന ഓലയിൽ ഇരുമ്പുസൂചി കൊണ്ട് മലയാള അക്ഷരങ്ങൾ കോറിയിട്ട് തരും. അതു നോക്കി തറയിൽ തരിമണലിൽ ചൂണ്ടുവിരൽ കൊണ്ട് എഴുതി അക്ഷരം പഠിക്കണം. 'അ' മുതൽ 'അം' വരെയും 'ക' മുതൽ 'ക്ഷ' വരെയുമുള്ള അക്ഷരങ്ങളും ഒന്നു മുതൽ 100 വരെയുള്ള അക്കങ്ങളും നിലത്തെഴുതി പഠിക്കണം. വീട്ടിലിരുന്ന് എഴുതി പഠിക്കാതെ വരുന്ന കുട്ടികളെ ആശാൻ എഴുതിക്കും. അതൊരു ശിക്ഷ കൂടിയായിരിക്കും. കുട്ടിയുടെ ചൂണ്ടുവിരൽ മണലിൽ അമർത്തി ആശാൻ പിടിക്കും. പിന്നീട് എഴുതിക്കും. വിരൽ വേദനകൊണ്ട് ചുവന്നു തുടിക്കും. കരയില്ല. കരഞ്ഞാൽ ആശാൻ കൂടുതൽ എഴുതിക്കും. അക്ഷരങ്ങളും അക്കങ്ങളും ഗുണിതങ്ങളും പഠിച്ചു കഴിയുമ്പോൾ 'ചിന്തം' എന്ന ഒരു ചടങ്ങുണ്ട്. 'ചിന്ത'ത്തിന് ആശാനു പ്രത്യേക സമ്മാനം കുട്ടിയെക്കൊണ്ട് കൊടുപ്പിക്കും. ആശാനു വീട്ടിൽ സ്വീകരണം, പ്രത്യേക ഭക്ഷണം, പണം, വസ്ത്രങ്ങൾ എന്നിവ നൽകും. 'ചിന്തം' കഴിഞ്ഞ് പ്രൈമറി സ്കൂൾ വിദ്യാഭ്യാസം. ഞാൻ പുളിക്കൽ കവല സെന്റ് പീറ്റേഴ്സ് എൽ.പി. സ്കൂളിലാണ് പ്രൈമറി വിദ്യാഭ്യാസം പൂർത്തിയാക്കിയത്.

## വാഴൂർ സെന്റ് പീറ്റേഴ്സ് എൽ.പി. സ്കൂൾ

ഈ പ്രദേശത്തെ ആദ്യത്തെ വിദ്യാലയം ചെറിയമഠത്തിൽ വലിയ യാക്കോബ് കത്തനാർ 1914–ൽ സ്ഥാപിച്ചു. താമസിയാതെ ഒരു ഇംഗ്ലീഷ് മിഡിൽ സ്കൂളും സ്ഥാപിച്ചു. അധികകാലം ആ സ്ഥാപനം നിലനിന്നില്ല. ചെറിയമഠത്തിൽ സി. ജെ. പോൾ ആയിരുന്നു ഹെഡ്മാസ്റ്റർ. എൽ. പി. സ്കൂളിലെ അദ്ധ്യാപകർ സി. ജെ. പോളിന്റെ ഭാര്യ, കുടുംബശ്ശേരിൽ വർഗീസ് സാർ, കൃഷ്ണപിള്ള സാർ, രാമൻനായർ സാർ, ഗോവിന്ദ പിള്ളസാർ, ചാക്കോ സാർ എന്നിവരായിരുന്നു. സി. ജെ. പോൾ സാർ ആനിക്കാട് എസ്.വി.ആർ.വി. സ്കൂൾ ഹെഡ്മാസ്റ്ററായി കഴിഞ്ഞപ്പോൾ കുടുംബശ്ശേരിൽ സി. വർഗീസ് എൽ.പി. സ്കൂൾ ഹെഡ്മാസ്റ്ററായി. അദ്ദേഹം ദീർഘകാലം ആ പദവിയിൽ പ്രവർത്തിച്ചു. ഞാൻ സെന്റ് പീറ്റേഴ്സ് എൽ.പി. സ്കൂളിൽ നിന്നും നാലാം ക്ലാസ്സ് പാസ്സായി.

ആൺകുട്ടികൾ കൗപീനവും വലിയ ഒരു തോർത്തും ധരിക്കും. പെൺ കുട്ടികൾക്ക് ഒറ്റ ഉടുപ്പ്. കുട്ടികളുടെ സംഖ്യ തുലോം പരിമിതം. മാതാപി താക്കൾ ഭൂരിപക്ഷവും അനഭ്യസ്ഥവിദ്യർ. കുട്ടികളെ സ്കൂളിൽ വിടാൻ സാമ്പത്തികമില്ല. ഉച്ചഭക്ഷണം കഴിക്കാത്ത കുട്ടികൾ ധാരാളം. വീട്ടിൽ അതിനുള്ള വകയില്ല. അദ്ധ്യാപകർക്ക് 5 രൂപ മുതൽ 7 രൂപ വരെ ശമ്പളം. വിദൂരസ്ഥലങ്ങളിൽ നിന്നും വരുന്ന അദ്ധ്യാപകർ സ്ഥലത്തു സാമ്പ ത്തികമുള്ളവരുടെ ഭവനങ്ങളിൽ പാർത്ത് അവരുടെ കുട്ടികൾക്ക് ട്യൂഷൻ നല്കി ജീവിച്ചിരുന്നു. തിരുവോണ അവധിക്കു സ്കൂൾ അടക്കുന്നതിനു മുമ്പ് അദ്ധ്യാപകർക്ക് കാർഷികവിഭവങ്ങൾ കാഴ്ചയായി കുട്ടികൾ നൽ കുന്ന പതിവുണ്ട്. വാഴക്കുല, പച്ചക്കറികൾ, ചേന, ചേമ്പ്, മത്തങ്ങ, വെള്ള രിക്ക എന്നിവ. ലഭിക്കുന്ന വിഭവങ്ങൾ അദ്ധ്യാപകർ പങ്കിട്ടെടുക്കും. രാജ ഭരണമായതിനാൽ രാജാവിന്റെ ജന്മദിവസം സ്കൂളിൽ സമുചിതമായി ആഘോഷിക്കും. രാജാവിനു മംഗളങ്ങൾ നേർന്നുകൊണ്ട് റാലി, പൊതു സമ്മേളനം, സ്നേഹവിരുന്ന് എന്നിവ സംഘടിപ്പിക്കുന്ന പതിവുണ്ടായി രുന്നു.

## അപ്പർ പ്രൈമറി വിദ്യാഭ്യാസം

നാലാം ക്ലാസ്സു വരെയുള്ള പഠനം കൊണ്ട് മിക്കവാറും വിദ്യാഭ്യാസം മതിയാക്കും. ഉയർന്ന ക്ലാസ്സുകളിലെ പഠനത്തിന് സാമ്പത്തികമോ വിദ്യാ ഭ്യാസ സ്ഥാപനങ്ങളോ ഇല്ല തന്നെ. പാമ്പാടി, പൊൻകുന്നം, കറുക ച്ചാൽ, പുതുപ്പള്ളി, കോട്ടയം എന്നീ സ്ഥലങ്ങളിൽ ഉയർന്ന വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ട്. കുറഞ്ഞത് നാലു മുതൽ എട്ടു മൈൽ വരെ നട ക്കണം. യാത്രയ്ക്കു ബസ്സ് സൗകര്യങ്ങളില്ല. പാമ്പാടി ഗവ. മിഡിൽ സ്കൂളിൽ 1943 ഇടവമാസത്തിൽ അഞ്ചാം ക്ലാസ്സിൽ ഞാൻ ചേർന്നു.

കെ. റ്റി. കുറിയാക്കോസ്, കൊച്ചുകടവുംഭാഗം, തോമസ് പന്തുകളം, കെ. സി. ആന്ത്രയോസ് കരിങ്ങനാമറ്റം, പി. കെ. തൊമ്മി പിണർകുടിയിൽ, എ. എം. വർഗീസ് അമ്പലത്തുങ്കൽ എന്നിവർ എന്റെ സതീർത്ഥ്യർ ആയിരുന്നു. സ്കൂൾ സമയത്തു തന്നെ എത്തിച്ചേരുവാൻ നന്നേ രാവിലെ നടന്നുപോകും. ഉച്ചഭക്ഷണം ചിലപ്പോൾ കൊണ്ടുപോകും. ചില ദിവങ്ങളിൽ ചോറു തന്നുവിടാൻ വീട്ടിൽ കാണുകയില്ല. സ്കൂളിനു സമീപമുള്ള ഒരു മാരാരുടെ ചായപീടികയിൽ നിന്നും ഒരിഡലി വാങ്ങി കഴിയ്ക്കും. അമ്മ അതിനുള്ള തുക തന്നു വിടും.

മഴക്കാലത്തെ യാത്ര രസകരമാണ്. അപൂർവ്വം ചില കുട്ടികൾക്കു ശീലക്കുടയുണ്ട്. മഴ പെയ്യുമ്പോൾ വാഴയിലയോ വലിയ ചേമ്പിലയോ സംഘടിപ്പിച്ച് ഉപയോഗിക്കും. കൂടെയുള്ളവർ കുടക്കമ്പികൊണ്ട് കുത്തി കിഴിക്കും. അത് ഒരു വഴക്കിലവസാനിക്കും. പിതാവിന്റെ നിർദ്ദേശാനുസരണം ഒരു ദിവസം ഞാൻ ഓലക്കുടയുമായി പോയി. ശീലക്കുടയുള്ളവർ എന്റെ ഓലക്കുട കുത്തിക്കിഴിച്ചു. ഒരു ദിവസം കൊണ്ട് ഓലക്കുട ഉപയോഗം അവസാനിപ്പിച്ചു. പതിനാലു ചക്രമാണ് ഫീസ്. ഇംഗ്ലീഷ് മീഡിയം സ്കൂളിൽ പഠിക്കാൻ കൂടുതൽ ഫീസ് വേണം. അതിനുള്ള സാമ്പത്തികമില്ലാത്തതിനാൽ സർക്കാർ സ്കൂളിൽ പഠിച്ചു. ഇംഗ്ലീഷ് 2 പീരിയിഡുണ്ട്. ഞങ്ങളെ ഇംഗ്ലീഷ് പഠിപ്പിച്ചിരുന്നത് പാമ്പാടി സ്വദേശിയായ തര്യൻ സാർ ആയിരുന്നു. കറുത്തകോട്ടും കൊമ്പൻ മീശയും കുടവയറും വെണ്ടക്കണ്ണും ഉള്ള ഒരു അജാനുബാഹു. കുട്ടികൾക്ക് അദ്ദേഹത്തെ പേടിയാണ്. നന്നായി ഇംഗ്ലീഷ് പഠിപ്പിക്കും. പഠിപ്പിച്ച ഭാഗം റിവ്യൂ ചെയ്യും. ‘FLYING AWAY’ എന്ന ഫ്രെയിസ് ചേർത്ത് ഒരു വാക്യം പറയാൻ ഒരു സഹപാഠിയോട് തര്യൻ സാർ ആവശ്യപ്പെട്ടു. അയാൾ എഴുന്നേറ്റ് ‘TABLE IS FLYING AWAY’ എന്നു പറഞ്ഞു. കുട്ടികൾ അട്ടഹസിച്ചു ചിരിച്ചു. തര്യൻ സാർ അയാളുടെ ചെവിക്കു പിടിച്ചു തലയ്ക്കു പതിയെ അടിച്ചു. ‘എടാ ഇഡിയറ്റെ’ എന്നു വിളിച്ചു. ആ രംഗം ഇന്നും കൺമുമ്പിൽ.

മറ്റൊരു സംഭവമുണ്ടായി. പഠിപ്പിച്ച ഭാഗത്തെ റിവ്യൂ നടക്കുന്ന ഒരു അവസരം. മറ്റൊരു സഹപാഠിയോട് തര്യൻ സാർ ഒരു ചോദ്യം ചോദിച്ചു. സാമാന്യം നന്നായി പഠിക്കുന്ന ഒരു കുട്ടിയായിരുന്നു അയാൾ. എങ്കിലും ചോദ്യത്തിന് ഉത്തരം നല്കിയില്ല. അയാളെ ബഞ്ചിൽ കയറ്റി നിർത്തി 3 അടി വച്ചു കൊടുത്തു. കാച്ചട്ടയും ഉടുപ്പുമാണ് അയാളുടെ വേഷം. അടി കൊണ്ട് കൂട്ടുകാരൻ പുളഞ്ഞു. ഭയവും! ഒട്ടും താമസിച്ചില്ല. അയാളുടെ കാച്ചട്ടയിൽ കൂടി മലവും മൂത്രവും ഒഴുകി. വലിയ ദുർഗന്ധം. ഒരു സഹപാഠിയും ഞാനും കൂടി അയാളെ സ്കൂളിനു താഴെ തോട്ടിൽ കൊണ്ടുപോയി കഴുകിച്ച് വീട്ടിലെത്തിച്ചു.

**സ്വാതന്ത്ര്യസമരം**

മഹാത്മാഗാന്ധിയുടെയും ജവഹർലാൽ നെഹ്രു, ഡോ. രാജേന്ദ്ര പ്രസാദ്, മൗലാനാ അബ്ദുൽകലാം ആസാദ് തുടങ്ങി നിരവധി നേതാക്കളുടേയും ത്യാഗോജ്ജ്വലമായ നേതൃത്വത്തിൽ സ്വാതന്ത്ര്യസമരം ഇൻഡ്യയിൽ അങ്ങോളമിങ്ങോളം ആഞ്ഞടിച്ചു. തിരുവിതാംകൂറിലും സമരം ശക്തമായി. പട്ടം. എ. താണുപിള്ള, സി. കേശവൻ, റ്റി. എം. വർഗീസ്, റോസമ്മ വർക്കി, പി. റ്റി. പുന്നൂസ്, പരവൂർ റ്റി. കെ. നാരായണപിള്ള, ആർ. ശങ്കർ, പി. റ്റി. ചാക്കോ തുടങ്ങിയ നേതാക്കന്മാർ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സ് സംഘടിപ്പിച്ചു സ്വാതന്ത്ര്യസമരത്തിൽ പങ്കുചേർന്നു. പി. റ്റി. ചാക്കോ, വാഴൂർ - ചാമംപതാൽ സ്വദേശിയാണ്. പുള്ളോലിൽ കുടുംബാംഗമായ അദ്ദേഹം ഒരു പ്രമുഖ അഭിഭാഷകനും ഒരു നല്ല വാഗ്മിയും സംഘാടകനുമായിരുന്നു. ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിന്റെ ജ്വാല വാഴൂരും പടർന്നു. പി. റ്റി. ചാക്കോയുടെ നേതൃത്വത്തിൽ ചാമംപതാലിൽ നിന്നും കാൽനട ജാഥ നയിക്കും. ഒരു വലിയ ത്രിവർണ്ണപതാകയേന്തി ഖദർധാരിയായ പി. റ്റി. ചാക്കോ, ഗാന്ധിത്തൊപ്പിയും ഷാളും ധരിച്ച് മുൻപന്തിയിലുണ്ടാകും. കാക്കാംതോട്ടിൽ സഖറിയ, പൂനാട്ടു വർക്കി, കെ. കെ. കുര്യൻ പായിക്കാട്, മഠത്തിൽ വാസുദേവപണിക്കർ തുടങ്ങിയവരും പതിനാലാം മൈലിൽ നിന്നും പി. കെ. ചാക്കോ പടനിലം, കോര മത്യാസ് ചെറിയമഠം, റ്റി. കെ. വർഗീസ് തോട്ടുങ്കൽ, കെ. കെ. നാരായണൻനായർ വെള്ളക്കല്ലുങ്കൽ എന്നിവരും മറ്റു കുറെ ചെറുപ്പക്കാരും വിദ്യാർത്ഥികളായ ഞങ്ങളും അവരോടൊപ്പം ചേരും. മണ്ണാത്തപ്പാറ എത്തി തെക്കോട്ടു നീങ്ങി പുള്ളോലിക്കൽ കുടുംബക്കാരുടെ സ്ഥലത്തു യോഗം ചേരും. അക്കാലത്തു യോഗം ചേരാൻ സ്ഥലം അനുവദിക്കാൻ പോലും ജനങ്ങൾക്ക് ഭയമായിരുന്നു. സമരം അടിച്ചമർത്താൻ സർ. സി. പി. രാമസ്വാമി അയ്യർ പോലീസിനെക്കൊണ്ട് മർദ്ദനമുറകൾ ചെയ്യിച്ചു. തിരുവിതാംകൂർ ഒരു സ്വതന്ത്ര രാജ്യമായി നിലനിർത്താൻ അന്ന് തിരുവിതാംകൂർ ദിവാനായിരുന്ന സർ സി. പി. രാമസ്വാമി അയ്യർ ശ്രമിച്ചു. പക്ഷേ, ജനങ്ങളുടെ സമരം രൂക്ഷമായി. സ്വതന്ത്രഭാരതത്തിന്റെ ഒരു യൂണിറ്റായി തിരുവിതാംകൂർ ഉൾപ്പെടണമെന്ന് നേതാക്കന്മാർ തീരുമാനിച്ചു. സർ സി. പി. യെ കെട്ടുകെട്ടിച്ചു. ഭാരതം 1947 ഓഗസ്റ്റ് 15-ന് സ്വതന്ത്രയായി. തിരുവിതാംകൂർ അതിൽ ലയിച്ചു. 1949-ൽ കൊച്ചി സംസ്ഥാനം തിരുവിതാംകൂറുമായി സംയോജിപ്പിച്ച് തിരു-കൊച്ചി സംസ്ഥാനം രൂപംകൊണ്ടു. ഭാഷാടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ രൂപംകൊണ്ടപ്പോൾ തിരു-കൊച്ചിയുടെ തെക്കു ഭാഗത്തുള്ള നാഞ്ചനാട് എന്നറിയപ്പെടുന്ന കൽക്കുളം, വിളവൻകോട്, കന്യാകുമാരി പ്രദേശങ്ങളും ചെങ്കോട്ടയും തമിഴ്നാട്ടിൽ ലയിപ്പിച്ചു. മദ്രാസ് പ്രോവിൻസിൽ

ഉൾപ്പെട്ടിരുന്ന മലബാർ പ്രദേശം തിരു-കൊച്ചിയോടു ചേർത്ത് 1956 നവംബർ ഒന്നാം തീയതി കേരള സംസ്ഥാനം രൂപീകൃതമായി.

## ഹൈസ്ക്കൂളിൽ

1948-ൽ പത്തനാട് ദേവസ്വം ബോർഡ് ഹൈസ്കൂളിൽ മലയാളം എട്ടാം ക്ലാസ്സിൽ ചേർന്നു. സുമാർ 6 മൈൽ നടന്നുവേണം പത്തനാട്ടെത്താൻ. കെ. വി. ഏബ്രഹാം പേരൂക്കുന്നേൽ, പി. ഡി. തോമസ് പയ്യമ്പള്ളിൽ, കാനം ഇ. ജെ. എന്നിവർ എന്നോടൊപ്പം പഠിച്ചവരാണ്. അക്കാലത്ത് ഇംഗ്ലീഷ് മീഡിയം സ്കൂളുകളും മലയാളം മീഡിയം സ്കൂളുകളുമുണ്ട്. സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ദിവാനായിരുന്ന കാലം. മലയാളം മിഡീയവും ഇംഗ്ലീഷ് മീഡിയവും സംയോജിപ്പിക്കുന്നതിനുള്ള ശുപാർശകൾ ദിവാൻജി നടത്തി. രാജാവ് ആ ശുപാർശ അംഗീകരിച്ചു. ഇവ രണ്ടും സംയോജിപ്പിച്ചു. വിഷയങ്ങൾ മലയാളത്തിൽ പഠിപ്പിക്കണം. ഇംഗ്ലീഷിന് ദിവസം രണ്ടു പീരിയഡ് എന്നു നിജപ്പെടുത്തി. ഈ സാഹചര്യത്തിൽ സമീപ സ്കൂളായ ആനിക്കാട് എസ്.വി.ആർ.വി. ഹൈസ്ക്കൂളിൽ ചേർന്ന് 1953 മാർച്ചിലെ എസ്സ്.എസ്സ്.എൽ.സി. പരീക്ഷ പാസായി.

## ഭാഗം രണ്ട്

# സഭാ ജീവിതം

### വാഴൂർ പള്ളി

ചെറിയമഠത്തിൽ വലിയ യാക്കോബ് കത്തനാർ പാമ്പാടി സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി വികാരിയായിരിക്കുമ്പോൾ വാഴൂരും പരിസരത്തുമുള്ള സഭാവിശ്വാസികൾ പാമ്പാടി പള്ളിയിലാണ് ആരാധനയിൽ സംബന്ധിച്ചിരുന്നത്. അവരുടെ താല്പര്യപ്രകാരം വാഴൂരിൽ ഒരു പള്ളി സ്ഥാപിക്കുവാൻ അച്ചൻ മുൻകൈയെടുത്തു. ആനിക്കാട് വടുതല കുടുംബകാരണവരെ സമീപിച്ച് ആവശ്യം അറിയിച്ചു. പള്ളി സ്ഥാപിക്കുന്നതിന് ആവശ്യമായ സ്ഥലം അദ്ദേഹം ദാനം ചെയ്തു. അങ്ങനെ 1906 വൃശ്ചികമാസം 26-ന് സ്ഥാപിച്ചതാണ് വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി. സ്ഥാപകനേതാക്കളിൽ എന്റെ പിതാമഹൻ പുന്നൂസ് കോരയും ഉൾപ്പെടും. ബഹു. വലിയ യാക്കോബ് കത്തനാർക്ക് അന്ത്രയോസ് കത്തനാർ, ബഹു. കൊച്ചു യാക്കോബു കത്തനാർ, ബഹു. സി. ജെ. സ്കറിയാ മല്പാൻ, സി. ജെ. പോൾ, സി. ജെ. മത്യാസ് എന്നീ അഞ്ചു ആൺമക്കളും അഞ്ചു പെൺമക്കളും ഉണ്ടായിരുന്നു. വലിയ യാക്കോബ് കത്തനാരും കൊച്ചുയാക്കോബ് കത്തനാരും സ്കറിയാ മല്പാനച്ചനും വാഴൂർ പള്ളി വികാരിമാരായിരുന്നിട്ടുണ്ട്. കരിങ്ങനാമറ്റത്തിൽ ബഹു. കെ. വി. മാത്യൂസ് കത്തനാർ സഹപട്ടക്കാരനായിരുന്നു. അക്കാലത്ത് കുഴിമറ്റത്തു പട്ടശ്ശേരിൽ കുടുംബാംഗമായ ഉതുപ്പ് ഏബ്രഹാം നെടുമാവിൽ വന്ന് വസ്തുവകകൾ സമ്പാദിച്ച് താമസമാക്കിയിരുന്നു. നെടുമാവിൽ ഒരു ദേവാലയം സ്ഥാപിക്കുന്നതിനുള്ള പ്രാരംഭ നടപടികൾ അദ്ദേഹം സ്വീകരിച്ചു. അക്കാലത്ത് വാഴൂർ ഇടവകയിൽ ചില അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായി. ഏതാനും വീട്ടുകാർ ഇവിടെനിന്നു മാറി. ബഹു. കരിങ്ങനാമറ്റത്തിൽ മാത്യൂസ് കത്തനാരുടെ നേതൃത്വത്തിൽ പട്ടശ്ശേരിൽ ഉതുപ്പ് ഏബ്രഹാമിനോട് സഹകരിച്ച് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി സ്ഥാപിച്ചു. കൊല്ലവർഷം 1100 ധനു മാസം 23-ന് അവിടെ ആദ്യം വി. കുർബാന അർപ്പിച്ചു. കന്നുകുഴി സെന്റ് മേരീസ്, കാനം സെന്റ് മേരീസ്, നെടുമാവ് സെന്റ് പോൾസ്, വെട്ടുവേലി സെന്റ് ജോൺസ്, പൊൻകുന്നം സെന്റ് തോമസ്, ഓർത്തഡോക്സ് ഇടവകകൾ വാഴൂർ പള്ളിയിൽ നിന്നും മാറി സ്ഥാപിച്ചതാണ്. ഇടവകക്കാരുടെ സംഖ്യ വാഴൂർ പള്ളിയിൽ കുറഞ്ഞു. മാർത്തോമ്മാസഭയുടെ ആവിർഭാവകാലത്തു ഏബ്രഹാം മല്പാനോടു ചേർന്ന് വലിയ യാക്കോബ് കത്തനാർ സഭാനവീകരണ നീക്കത്തിന് നേതൃത്വം നൽകി എങ്കിലും പരിശുദ്ധനായ വട്ടശ്ശേരിൽ

ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സ്വാധീനം വലിയ യാക്കോബ് കത്തനാരെ മലങ്കരസഭയിൽ തന്നെ ഉറപ്പിച്ചുനിർത്തി. മല ങ്കര റീത്തുപ്രസ്ഥാനം വാഴൂർ പള്ളിയെ സ്വാധീനിക്കാൻ ശ്രമിച്ചു എങ്കിലും ഇടവകക്കാരുടെ ചെറുത്തുനില്പ് ഇടവകയെ മലങ്കരയുടെ മുഖ്യധാരയിൽ തന്നെ നിലനിർത്താൻ സഹായകമായി എന്നതു ചരി ത്ര സത്യം.

### സഭാജിവീതം

മലങ്കരസഭയുടെ ആചാരാനുഷ്ഠാനങ്ങളിലും പ്രാർത്ഥനാജീവിത ത്തിലും നിഷ്ഠയുള്ളവരായിരുന്നു എന്റെ മാതാപിതാക്കൾ. വാഴൂർപള്ളി യുടെ തെക്കുഭാഗത്തായിരുന്നു കൂടുതൽ ഇടവകക്കാർ. വലിയ യാക്കോബ് കത്തനാരുടെ ശ്രമഫലമായി പയ്യമ്പള്ളി പി. ഡി. ഏബ്രഹാം സാർ നടത്തിയിരുന്ന കുടിപ്പള്ളിക്കൂടത്തിൽ ഒന്നു മുതൽ നാലു വരെ യുള്ള സണ്ടേസ്കൂൾ നടത്തിയിരുന്നു. അവിടെ നാലാം ക്ലാസ്സു വരെ പഠിച്ചു. വാഴക്കാലാ ചിറയിൽ സി. സ്കറിയ (കുറു സാർ) ഹെഡ്മാ സ്റ്റർ. മറ്റത്തിൽ ചെറിയാൻ പുന്നൻ മണ്ണൂപ്പറമ്പിൽ എം. എ. കുര്യൻ, പയ്യമ്പള്ളിൽ പി. ഡി. ഏബ്രഹാം എന്നിവർ അദ്ധ്യാപകർ. 1948-ൽ സി. ജെ. സ്കറിയാ മല്പാൻ വാഴൂർ പള്ളി വികാരിയായി. അദ്ദേഹം തെക്കെ ഭാഗത്തുള്ള സണ്ടേസ്കൂൾ പള്ളിയിലേക്കു മാറ്റിസ്ഥാപിച്ച് ഏഴാം ക്ലാസ്സു വരെ ക്രീകരിച്ചു. നെടുമാവ് സെന്റ് പോൾസ് സണ്ടേസ്കൂൾ പുളിക്കൽ കവല സെന്റ് പീറ്റേഴ്സ് എൽ. പി. സ്കൂളിൽ നടന്നിരുന്നു. സ്കറിയാ മല്പാനച്ചന്റെ നിർദ്ദേശാനുസരണം ഞാൻ എട്ടാം ക്ലാസ്സിൽ അവിടെ ചേർന്നു പഠിച്ചു. ഒമ്പതാം ക്ലാസ്സ് പാസായി. ബഹു. കരിങ്ങനാമറ്റത്തിൽ കെ. വി. മാത്യൂസ് കത്തനാർ, വി. റ്റി. മത്തായി വാലേൽ, വി. കെ. പോത്തൻ വട്ടക്കുന്നേൽ, പി. കെ. കോശി പടനിലത്ത് എന്നിവരായിരുന്നു എന്റെ അദ്ധ്യാപകർ. എന്റെ കുടുംബാംഗമായ വാഴക്കാല നരിമറ്റത്തിൽ യോഹന്നാൻ മല്പാൻ പഴയസെമിനാരി അദ്ധ്യാപകനായിരുന്നു. അദ്ദേഹം വീട്ടിൽ വന്ന് എന്നെ സെമിനാരിയിൽ വൈദികാഭ്യസനത്തിന് ക്ഷണിച്ചു. എസ്.എസ്.എൽ.സി. പാസ്സായതിനു ശേഷം ഞാൻ വരാമെന്നു പറഞ്ഞു. എസ്.എസ്.എൽ.സി. ക്ലാസ്സോടു കൂടി പാസായി. ഒട്ടും താമ സിയാതെ സർക്കാർ ഉദ്യോഗം ലഭിച്ചു. വൈദികപദവി അങ്ങനെ അടഞ്ഞ അദ്ധ്യായമായി.

### വന്ദ്യ ദിവ്യശ്രീ. ചെറിയമഠത്തിൽ സി. ജെ. സ്ക്കറിയാ മൽപാൻ അച്ചൻ

ചെറിയമഠത്തിൽ വലിയ യാക്കോബു കത്തനാരുടെ ഇളയ പുത്രൻ. എം.ഡി. ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനുശേഷം കോട്ടയം സി.എം.



എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ് പാസ്സായി. പ്രശസ്തമായ കൽക്കട്ടായിലെ സെറാമ്പൂർ കോളജിൽ ചേർന്ന് ദൈവ ശാസ്ത്രം അഭ്യസിച്ചു. പിന്നീട് കോട്ടയം പഴയസെമിനാരിയിൽ ചേർന്നു. പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാ സ്യോസ് തിരുമേനിയുടെ ശിഷ്യത്വം സ്വീക രിച്ചു. 1914-ൽ ശെമ്മാശുപട്ടവും 1919-ൽ കശ്ശീശാപട്ടവും വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും സ്വീകരിച്ചു. അവിവാഹിതനായി രുന്ന സ്ക്കറിയാ മൽപാനെ പഴയസെമിനാ രിയിൽ സുറിയാനി മൽപ്പാനായും പിന്നീട് സെമിനാരിയിൽ പ്രിൻസിപ്പലായും വട്ടശ്ശേ രിൽ തിരുമേനി നിയമിച്ചു. മാങ്ങാനം എബ നേസർ ദയറാ സ്ഥാപിച്ച് അവിടെ ദീർഘകാലം താമസിച്ചിട്ടുണ്ട്. 1923-ൽ വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ഹോംസിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായെ സന്ദർശിച്ച് സഭാസമാധാന സംഭാഷണത്തിൽ നേതൃത്വം നൽകി. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവായോടൊപ്പം ഹോംസിൽ പരിശുദ്ധ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായെ സന്ദർശിച്ചു. 1924-25 വർഷങ്ങ ളിൽ ദക്ഷിണ കാനറായിലെ ബ്രഹ്മവാർ മിഷൻ പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകി. 1925-27 ൽ തിരുവനന്തപുരം സെന്റ് ജോർജ് പള്ളി യിലും കുമരകം സെന്റ് ജോർജ് പള്ളിയിലും മദ്രാസ് സെന്റ് തോമസ് പള്ളിയിലും വികാരിയായി പ്രവർത്തിച്ചു. വാഴൂർ പള്ളി വികാരിയായി രുന്ന കൊച്ചു യാക്കോബു കത്തനാർ ദിവംഗതനായ ശേഷം 1948-ൽ മാതൃ ഇടവകയായ വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി വികാരിയായി സേവനം അനുഷ്ടിച്ചു. അച്ചന്റെ ശിഷ്യനായി എനിക്ക് മദുബഹായിലെ ശുശ്രൂഷകനായും സണ്ടേസ്ക്കൂൾ വിദ്യാർത്ഥിയായിരിപ്പാനും അവസര മുണ്ടായിട്ടുണ്ട്. 1952 മെയ് 11-ന് തിരുവനന്തപുരത്തു നിര്യാതനായ സ്ക്കറിയാ മൽപ്പാനച്ചന്റെ ഭൗതികശരീരം വാഴൂർ പള്ളിയങ്കണത്തിൽ അന്ത്യവിശ്രമം കൊള്ളുന്നു.

## ബഹു. മണ്ണൂപ്പറമ്പിൽ സി. ഐ. ജേക്കബ് കത്തനാർ

വാഴൂർ പള്ളിയിടവകാംഗമായ മണ്ണൂപ്പറമ്പിൽ സി. ഐ. ജേക്കബ് കത്തനാർ ചെറിയമഠത്തിൽ കൊച്ചു യാക്കോബു കത്തനാരുടെ പുത്രി റേച്ചലിനെ വിവാഹം ചെയ്തു. വൈദികവൃത്തിയുടെ പ്രാരംഭകാലങ്ങ ളിൽ കുമരകത്തും, മാങ്ങാനത്തുമുള്ള പള്ളികളിൽ വികാരിയായി സേവ



നമനുഷ്ടിച്ചു. 1949-ൽ ചെറിയമഠത്തിൽ സ്ക്കറിയാ മൽപാനച്ചൻ തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളി വികാരിയായി പോയതിനെ തുടർന്ന് വാഴൂർ പള്ളിയുടെ ചുമതലക്കാരനായി. ഇടവക പട്ടക്കാരനായതിനാൽ മുപ്പത്തിമൂന്നു വർഷക്കാലം സ്തുത്യർഹമായ രീതിയിൽ വികാരിയായി സേവനമനുഷ്ടിച്ചു. അച്ചൻ ഒരു മാതൃകാ വൈദികശ്രേഷ്ടനായിരുന്നു. ഭക്തി സാന്ദ്രവും ആകർഷണീയവുമായ ആരാധനയായിരുന്നു അച്ചന്റേത്. സഭയുടെ ആരാധനയിലും ആചാരാനുഷ്ഠാനങ്ങളിലും അണുവിട വ്യതിചലിച്ചിരുന്നില്ല. ഇടവകയുടെ ഐക്യം നിലനിർത്തിക്കൊണ്ടുള്ള ഭരണമാണ് അച്ചൻ നിർവഹിച്ചത്. മാസവരി സമ്പ്രദായം, ആദ്യഫലപ്പെരുനാൾ, കുരിശിൻതൊട്ടി നിർമ്മാണം, ഗായകസംഘരൂപീകരണം, പള്ളി റോഡ് നിർമ്മാണം, വൈദികരുടെ ഭൗതിക അവശിഷ്ടം അടക്കം ചെയ്തിരിക്കുന്ന മനോഹരസൗധം ഇവയെല്ലാം മണ്ണൂപ്പറമ്പിൽ സി. ഐ. ജേക്കബ് അച്ചന്റെ കാലത്താണ് ഉണ്ടായത്. എന്റെ ബാല്യം മുതൽ മദുബഹായിൽ ശുശ്രൂഷകനായും സണ്ടേസ്ക്കൂൾ അദ്ധ്യാപകനായും യൂത്ത് ലീഗ് സെക്രട്ടറിയായും കൈക്കാരനായും മണ്ണൂപ്പറമ്പിൽ അച്ചന്റെ ശിക്ഷണത്തിൽ പ്രവർത്തിക്കുവാൻ സാധിച്ചു. ഡയബെറ്റിക് രോഗം ബാധിച്ച അച്ചനെ സഹായിക്കുന്നതിന് സഹപട്ടക്കാരനായി മണ്ണാത്തിപ്പാറക്കൽ കുടുംബാംഗവും വൈദികസെമിനാരി അദ്ധ്യാപകനുമായ റവ. ഫാ. ഡോ. ജേക്കബ് കുര്യൻ അച്ചൻ വാഴൂർ പള്ളിയിൽ നിയമിതനായി. 1981-ൽ മണ്ണൂപ്പറമ്പിലച്ചൻ കാലയവനികയിൽ മറഞ്ഞു. അദ്ദേഹത്തിന്റെ ഭൗതിക ശരീരം പള്ളിമുറ്റത്തുള്ള കല്ലറയിൽ അന്ത്യവിശ്രമം കൊള്ളുന്നു.



## റവ. ഫാ. ഡോ. ജേക്കബ് കുര്യൻ മണ്ണാത്തിപ്പാറക്കൽ

എല്ലാ വർഷവും വാഴൂർ ബ്ലോക്കുതല കലാകായിക മൽസരങ്ങൾ നടത്താറുണ്ട്. നോവൽറ്റി ക്ലബ് പബ്ലിക് ലൈബ്രറിയിൽ നടന്ന വാഴൂർ ബ്ലോക്കുതല പ്രസംഗ മൽസരത്തിൽ കോത്തല മണ്ണാത്തിപ്പാറക്കൽ

ജേക്കബ് കുര്യൻ എന്ന വിദ്യാർത്ഥിയും പങ്കുകൊണ്ടു. ജഡ്ജിമാരിൽ ഒരാളായി വാഴൂർ ബ്ലോക്കിനെ പ്രതിനിധീകരിച്ച് ഞാനും ഉൾപ്പെട്ടിരുന്നു. ജേക്കബ് കുര്യൻ സമർത്ഥനായ ഒരു വിദ്യാർത്ഥിയായിരുന്നു. ഞാൻ അദ്ദേഹത്തെ പ്രോൽസാഹിപ്പിച്ചു. മൽസരത്തിൽ ഒന്നാമനായി വിജയിച്ച് അവാർഡിന് ആ വിദ്യാർത്ഥി അർഹനായി. പിൽക്കാലത്ത് ഉയർന്ന വിദ്യാഭ്യാസം നേടി. വൈദികപഠനത്തിന് താൽപര്യപ്പെടുകയും ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്ന് പഠനം പൂർത്തിയാക്കി. വൈദികനായി ഉയർത്തപ്പെട്ടു. വേദശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി. കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പലായി ഇപ്പോൾ പ്രവർത്തിക്കുന്നു. ഒരു വേദശാസ്ത്ര പണ്ഡിതനും, എഴുത്തുകാരനും ഒരു മാതൃകാ അദ്ധ്യാപകനും ഒരു ഉത്തമ പുരോഹിതനുമായി റവ. ഫാ. ഡോ. ജേക്കബ് കുര്യൻ ശോഭിക്കുന്നു.

## അഭി. ഡോക്ടർ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, മാർ സേവേറിയോസ് ചാരിറ്റബിൾ ട്രസ്റ്റ്

വാഴൂർ പള്ളി ഇടവകാംഗമായ മറ്റത്തിൽ എം. എ. മത്തായി (ജോയി) കോട്ടയം സി.എം.എസ്. കോളജിൽ നിന്നും സ്പെഷ്യൽ ബി. എസ്സ്.സി. ഫസ്റ്റ് ക്ലാസ്സിൽ പാസായി. ഗവ. സർവീസിലോ, ബാങ്കിംഗ് മേഖലയിലോ, വിദ്യാഭ്യാസ മേഖലയിലോ പ്രവേശിക്കാതെ വൈദിക പദവിയിൽ പ്രവർത്തിക്കാൻ നിശ്ചയിച്ച് വൈദികസെമിനാരിയിൽ 1973-ൽ ചേർന്നു. എന്റെ മാതാവിന്റെ കുടുംബാംഗമാണ് അദ്ദേഹത്തിന്റെ മാതാവ് മറിയാമ്മ. പിതാവ് എം. സി. അന്ത്രയോസ് എന്റെ കുടുംബാംഗമായ വാഴക്കാല കുടുംബത്തിലെ നരിമറ്റം ശാഖയിൽപെട്ട ആളാണ്. ഞാൻ ജനിച്ചു വളർന്ന വീടിന്റെ തൊട്ടു അയൽവക്കമാണ് മറ്റത്തിൽ വീട്. നന്നേ ചെറുപ്പത്തിലെ എം. എ. മത്തായി ബൈബിൾ പഠനത്തിൽ മികവു കാട്ടി. ദേവാ



ലയാരാധന, സണ്ടേസ്ക്കൂൾ, യൂത്ത്‌ലീഗ്, മറ്റ് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിലും വാഴൂർ പള്ളിയിൽ ജോയി സജീവ സാന്നിദ്ധ്യമായിരുന്നു. എന്റെ എല്ലാ പ്രോൽസാഹനവും അദ്ദേഹത്തിനു നൽകിയിരുന്നു.

വൈദികസെമിനാരി പഠനത്തിലും വേദശാസ്ത്രപരമായ മേഖലയിലും മികവു കാട്ടിയ ഒരു വൈദിക വിദ്യാർത്ഥിയായിരുന്നു കഥാപുരുഷൻ. സന്യാസവൃത്തിയിൽ പ്രവേശിച്ച് തന്റെ ജീവിതം മുഴുവൻ സഭയ്ക്കു സമർപ്പിക്കുവാൻ അദ്ദേഹം തയ്യാറായി. സെമിനാരി പ്രിൻസിപ്പൽ അഭി. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി ബഹു. എം. എ. മത്തായി അച്ചനെ റഷ്യൻ ഓർത്തഡോക്സ് സെമിനാരിയിൽ വേദശാസ്ത്ര പഠനത്തിന് നിയോഗിച്ചു. അഭിവന്ദ്യ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഒരു വിശ്വമാനവനായിരുന്നു. അദ്വിതീയനായ വേദശാസ്ത്ര പാരംഗതൻ, എത്യോപ്യൻ ചക്രവർത്തി ഹെയിലി സെലാസിയുടെ വിദ്യാഭ്യാസ ഉപദേഷ്ടാവ്, ശാസ്ത്ര-സാങ്കേതിക, സാഹിത്യ മേഖലകളിൽ പ്രശോഭിച്ച ഒരു ശ്രേഷ്ഠ മഹാപുരോഹിതനായിരുന്നു ആ വന്ദ്യ പിതാവ്. അദ്ദേഹത്തിന്റെ താൽപര്യവും സ്വാധീനവുമാണ് ബഹു. മത്തായി അച്ചനെ ഉന്നത ദൈവശാസ്ത്ര പഠനത്തിന് റഷ്യയിലും റോമിലും നിയോഗിച്ചത്. അവിടെനിന്നും അദ്ദേഹം വേദശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി തിരിയെ എത്തി. അധികം താമസംവിനാ പരുമലയിൽ നടന്ന മലങ്കര അസോസിയേഷൻ സമ്മേളനത്തിൽ ബഹു. എം. എ. മത്തായി അച്ചനെ മേൽപ്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുത്തു. 30-4-1991 ൽ പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ സേവേറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. 27-12-1993 ൽ വാഴൂർ പൗരാവലിയുടെ വകയായി പുളിക്കൽകവല ചന്തമൈതാനിയിൽ (സ്കറിയാ മൽപാൻ നഗർ) അദ്ദേഹത്തിന് ഒരു സ്വീകരണം നൽകി. ആയതിനുള്ള എല്ലാ ക്രമീകരണങ്ങൾക്കും എന്നാൽ ആവോളം പ്രവർത്തിച്ചു. സ്വീകരണ സമ്മേളനത്തിൽ മാർ സേവേറിയോസ് ചാരിറ്റബിൾ ട്രസ്റ്റ് അന്നത്തെ ധനകാര്യമന്ത്രി കെ. എം. മാണി ഉദ്ഘാടനം ചെയ്തു. വാഴൂർ പ്രദേശത്തെ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ വിദ്യാഭ്യാസ ആരോഗ്യ പരിരക്ഷ എന്നതായിരുന്നു ആ ട്രസ്റ്റിന്റെ ലക്ഷ്യം. ആയതിന്റെ പ്രവർത്തന ഫണ്ടിലേക്ക് ഒരു ലക്ഷത്തിപതിനായിരം രൂപ എന്റെ പിതൃസഹോദരൻ സി. സ്കറിയായുടെ (കുറുസാറിന്റെ) പുത്രൻ വർഗീസ് സി. സ്ക്കറിയാ എന്റെ താൽപര്യപ്രകാരമാണ് നൽകിയത്. അതിന്റെ ബൈലോ തയ്യാറാക്കുന്നതിനും റജിസ്ട്രേഷൻ സമ്പാദിക്കുന്നതിനും ഞാൻ പ്രവർത്തിച്ചിട്ടുണ്ട്. കോട്ടയം ജില്ലാ രജിസ്റ്റർ ആഫീസറുടെ K 683/94 cf: 7-12-1994 നമ്പരായി രജിസ്ട്രേഷൻ സമ്പാദിച്ചു. ആ സംഘടന സാമ്പത്തിക പിന്നോക്കാവസ്ഥയിലുള്ളവരുടെ വിദ്യാഭ്യാസ

ത്തിനും വൈദ്യസഹായത്തിനും വാഴൂർ പള്ളി കേന്ദ്രമായി പ്രവർത്തിക്കുന്നു.

## വാഴൂർ പള്ളി ട്രസ്റ്റി; പിടിയരി നിർത്തി മാസവരി തുടങ്ങി

1968-ൽ വാഴൂർ പള്ളി ട്രസ്റ്റിയായി എന്നെ തെരഞ്ഞെടുത്തു. തുണ്ടിയിൽ റ്റി. റ്റി. ചാക്കോ സെക്രട്ടറി. മണ്ണൂപ്പറമ്പിൽ സി. ഐ. ജേക്കബ് കത്തനാർ വികാരി. പരമ്പരാഗത പള്ളിവരുമാനങ്ങളായ കെട്ടുതെങ്ങ്, പിടിയരി എന്നിവ കൊണ്ടാണ് പള്ളിക്കാര്യങ്ങൾ നടത്തിയിരുന്നത്. പരിമിതമായ വരുമാനം. നിത്യചെലവ്, അറ്റകുറ്റം, പലയിനം യാത്ര, വികാരിയുടെയും ശുശ്രൂഷകന്റെയും വിഹിതം നിർവഹിക്കുവാൻ ലഭിക്കുന്ന വരുമാനം മതിയാവില്ല. കെട്ടുതെങ്ങ്, പിടിയരി നിർത്തി പ്രതിമാസവരുമാനം വർദ്ധിപ്പിക്കുന്നതിന് മാസവരി സമ്പ്രദായം ആവിഷ്ക്കരിക്കാൻ നിശ്ചയിച്ചു. ഇടവകയിലെ മുഴുവൻ കുടുംബങ്ങളുടെയും വരുമാനത്തിനാനുപാതികമായ തുക നിശ്ചയിച്ചു. അവരുടെ സമ്മതം വാങ്ങി. അംഗീകാരത്തിനായി പൊതുയോഗത്തിൽ സമർപ്പിച്ചു. ഏതാനും പ്രമുഖ വ്യക്തികളുടെ തുക കൂടിപ്പോയി എന്നു പറഞ്ഞ് ഭരണസമിതിയിൽ ഉത്തരവാദിത്വപ്പെട്ടവരുൾപ്പെടെ എതിർത്തു. എല്ലാ ഇടവകക്കാരും പ്രതിമാസം പള്ളിവരുമാനം കൊടുക്കേണ്ടി വരുമെന്നതിനാലുള്ള എതിർപ്പായിരുന്നു. പക്ഷേ, വികാരിയച്ചനും പൊതുയോഗ ഭൂരിപക്ഷവും പുതിയ സംവിധാനത്തെ അനുകൂലിച്ചു. അങ്ങനെ 1968 മുതൽ വാഴൂർ പള്ളിയിൽ മാസവരി സമ്പ്രദായം നിലവിൽ വന്നു.

## പുളിക്കൽകവല മാർ ഗ്രീഗോറിയോസ് കുരിശിൻതൊട്ടി

വാഴൂർ പള്ളിയുടെ പുരോഭാഗത്ത് പുളിക്കൽകവലയിൽ ഒരു കുരിശിൻതൊട്ടി ഉണ്ടായിരുന്നു. 1968 ജൂലൈ മാസത്തിൽ അതിശക്തമായ മഴ പെയ്യുന്ന ഒരു രാത്രി. ഞാനും പി. കെ. തൊമ്മിയും ഒരു യാത്ര കഴിഞ്ഞ് വൈകി എത്തി പുളിക്കൽകവലയിലെ രാത്രി ചായപ്പീടികയിൽ നിന്നും കടുംകാപ്പി കുടിക്കുന്ന അവസരം. കക്ക കയറ്റിയ ഒരു ലോറി പടിഞ്ഞാറുനിന്നും കിഴക്കോട്ടു വന്ന് മാർ പത്രോസ് ശ്ലീഹായുടെ നാമത്തിലുള്ള കുരിശിൻതൊട്ടി ഇടിച്ചു നിരത്തി നിന്നു. വലിയ ഒരു ശബ്ദം. ഞങ്ങൾ ഇരുവരും ഓടി സ്ഥലത്തെത്തി. ലോറി കുരിശിൻതൊട്ടി ഇടിച്ചു നിരപ്പാക്കിയിരുന്നു. ക്ഷിപ്രകോപത്തിൽ ലോറി ഡ്രൈവറെ അല്പം പെരുമാറി. അയാളെ ചോദ്യം ചെയ്തു. ഉറങ്ങിപ്പോയതിനാൽ പറ്റിയ അപകടമാണെന്ന് ഡ്രൈവർ. പുതുപ്പള്ളി സ്വദേശിയാണ്. ലോറി പുതുപ്പള്ളി പഞ്ചായത്തു പ്രസിഡന്റ് പാറക്കൽ പാപ്പച്ചൻ വകയാണ്. അദ്ദേഹം കടവുംഭാഗം കുരുവിളയുടെ പൗത്രിയെയാണ് വിവാഹം കഴിച്ചിരിക്കുന്നത്. ഉടമയുടെ വിലാസവും ഫോൺ നമ്പരും തന്നു. ഫോണിൽ

ബന്ധപ്പെട്ടു. പള്ളി ഭരണസമിതി കൂടി. പാറക്കൽ പാപ്പച്ചനും വന്നു. 500 രൂപ പള്ളിക്കു പാപ്പച്ചൻ നഷ്ടപരിഹാരമായി നൽകി. പുതിയ കുരിശിൻതൊട്ടി നിർമ്മിക്കാൻ തീരുമാനമായി. എന്റെ കുടുംബാംഗവും കൊച്ചി മെത്രാസനാധിപനുമായിരുന്ന അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി 1968–ൽ ശിലാസ്ഥാപനം നിർവഹിച്ചു. പണി ആരംഭിച്ചു. 1968 ഡിസംബറിൽ പൂർത്തിയാക്കി. സഭയുടെ മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഡിസംബർ 27–ന് കൂദാശ ചെയ്തു.

കൈക്കാരൻ എന്ന നിലയിൽ ഇതിനോടനുബന്ധമായി രണ്ടു സംഭവങ്ങൾ എനിക്ക് മാനസിക ബുദ്ധിമുട്ട് ഉണ്ടാക്കി. ഒന്ന് പഴയ കുരിശിൻതൊട്ടി നിന്ന സ്ഥലത്തു തന്നെയാണ് പുതിയതു പണിയാരംഭിച്ചത്. എന്നാൽ ഒരു വാഹനം കടന്നുപോകുന്നതിന് സ്ഥലമിട്ടിട്ട് തെക്കു ഭാഗത്തു മാറ്റി പണിയണമെന്ന് ഏതാനും വ്യക്തികൾ ശഠിച്ചു. പൊതുയോഗ തീരുമാനത്തിനും പിതാക്കന്മാരുടെ നിശ്ചയത്തിനും വിരുദ്ധമായി ചെയ്യുവാൻ ഞാൻ സമ്മതിച്ചില്ല. എന്നെ രൂക്ഷമായി ഭത്സിച്ചു. ഇടവകയുടെ താൽപര്യം സംരക്ഷിച്ചു എന്നതിന് എനിക്ക് ചാരിതാർത്ഥ്യമുണ്ട്. കുരിശിൻതൊട്ടി വൈദ്യുതീകരിക്കാൻ പണമില്ലായിരുന്നു. മെറ്റീരിയൽ കടം വാങ്ങിയാണ് ചെയ്തത്. ഇക്കാര്യത്തിൽ എനിക്കെതിരെ അഴിമതിയാരോപിച്ചു. പൊതുയോഗത്തിൽ ഭരണസമിതിയിലെ ഉത്തരവാദിത്വപ്പെട്ടയാൾ തന്നെ ഭത്സിച്ചു സംസാരിച്ചു.

## ആദ്യഫലപെരുനാളും പുഴുക്കുനേർച്ചയും

കാർഷിക ഗ്രാമമായ വാഴൂർ പ്രദേശത്ത് ഭക്ഷ്യ വിഭവങ്ങൾ ധാരാളം ഉൽപാദിപ്പിച്ചിരുന്നു. വാഴൂർ പള്ളി പെരുനാളിന് ഏതാനും വീട്ടുകാർ ഉൽപ്പന്നങ്ങൾ പള്ളിയിൽ നേർച്ച കൊടുത്തിരുന്നു. ഇടവകജനങ്ങൾ എല്ലാവരും ഉൽപന്നങ്ങൾ സംഭാവന നൽകിയാൽ നല്ല ഒരു തുക സമാഹരിക്കുവാൻ സാധിക്കുമെന്ന ഒരാശയം ഞാൻ പി. കെ. തൊമ്മിയുമായി പങ്കുവച്ചു. കാർഷികവികസന മേഖലയിൽ ജോലി ചെയ്യുന്നവരായതിനാൽ മേൽപറഞ്ഞ പരിപാടിയുടെ അനന്തസാധ്യത അറിയാമായിരുന്നു. ഒരു പദ്ധതി ഞങ്ങൾ തയ്യാറാക്കി പള്ളി ഭരണസമിതിയിൽ സമർപ്പിച്ചു.

ആദ്യഫലം ഒരു പ്രത്യേക ദിവസം സമാഹരിക്കുക. അതിനു രണ്ടാഴ്ച മുൻപ് പ്രചാരണം നടത്തുക. വാർഡ് അടിസ്ഥാനത്തിൽ സ്ക്വാഡുകൾ രൂപീകരിച്ച് ഭവന സന്ദർശനം നടത്തി വിഭവങ്ങൾ ശേഖരിച്ച് വാഹനങ്ങളിൽ പള്ളിയിൽ എത്തിക്കുക. മെച്ചപ്പെട്ട വിളവുകൾ സംഭാവന നൽകുന്നവർക്കും ഏറ്റവും കൂടുതൽ തുകയ്ക്കുള്ള വിഭവങ്ങൾ നൽകുന്ന വ്യക്തിക്കും പ്രോൽസാഹന സമ്മാനം. ഭക്ഷ്യയോഗ്യമായവയിൽ ഒരു

ഭാഗം പുഴുക്കാക്കുക. പള്ളിയുടെ കല്ലിട്ടപെരുനാൾ ദിവസം അടുത്തു വരുന്ന ഞായറാഴ്ച ആദ്യഫലപ്പെരുനാളായി ആചരിക്കുക. ഒരു ശ്രേഷ്ഠാചാര്യൻ വിശുദ്ധ കുർബാന അർപ്പിക്കുക. ആശീർവാദം, കൈമുത്ത് എന്നിവയ്ക്കു ശേഷം പുഴുക്ക് നേർച്ചയായി നൽകുക. വിഭവങ്ങൾ ലേലം ചെയ്തു പള്ളിക്കു മുതൽ കൂട്ടുക ഇതായിരുന്നു പദ്ധതി. പൊതുയോകാംഗീകാരത്തിനായി ആശയം അവതരിപ്പിച്ചു. ചില പ്രമുഖർ എതിർപ്പുമായി രംഗത്തു വന്നു. “ബ്ലോക്കിൽ പരീക്ഷിച്ചു പരാജയപ്പെട്ട പദ്ധതി പള്ളിയിൽ വേണ്ടെ”ന്നായി. എല്ലാവരും ആദ്യഫലം കൊടുക്കേണ്ടി വരുമെന്നതിനാലും മറ്റുമാണ് എതിർപ്പെന്നു മനസ്സിലായി. ഒരു പുതിയ ആശയം അവതരിപ്പിച്ചതിലുള്ള അമർഷവുമാകാമെന്നു തോന്നി. എങ്കിലും പിൻമാറിയില്ല. 1971 ഡിസംബർ 16-ന് ആദ്യ സംരംഭം നടന്നു. വിജയമായിരുന്നു. കഴിഞ്ഞ 40 വർഷമായി ഈ വിഭവ സമാഹരണം അഭംഗം തുടരുന്നു. ഏകദേശം മൂന്നു ലക്ഷം രൂപ പള്ളിക്കു ലഭിക്കുന്നു. നാനാ ജാതി മതസ്ഥർ സ്വാദിഷ്ടമായ പുഴുക്കുനേർച്ച ആസ്വദിക്കുന്നു.

### വാഴൂർ പള്ളി ഗായകസംഘം

ആരാധന ഭക്തിനിർഭരവും ആത്മീയ അനുഭൂതിയും പ്രദാനം ചെയ്യത്തക്കവിധം ഗായകസംഘം സംഘടിപ്പിക്കുന്നതിനെക്കുറിച്ച് ഞാനും പി. കെ. തൊമ്മിയും, ഏലിയാസ് പീറ്ററും, എ. എം. ചാക്കോയുമായി ആലോചിച്ചു. വികാരിയായിരുന്ന മണ്ണൂപ്പറമ്പിൽ ബഹു. സി. ഐ. ജേക്കബ് അച്ചനുമായി ആശയം ചർച്ച ചെയ്തു. ഇടവകയിൽ നിന്നും സഹായം പ്രതീക്ഷിക്കേണ്ടതില്ല. എങ്കിലും ഞങ്ങളുടെ സ്വന്തം ഉത്തരവാദിത്വത്തിൽ ഗായകസംഘം രൂപീകരിക്കുന്നതിന് അച്ചൻ അനുവദിച്ചു. എന്റെ നാലു മക്കൾ, പി. കെ. തൊമ്മിയുടെ മൂന്നു മക്കൾ, ഏലിയാസ് പീറ്ററുടെ പുത്രി, എ. എം. ചാക്കോയുടെ മകൾ, തോട്ടുങ്കൽ റ്റി. കെ. കോരയുടെ പുത്രി, അമ്പാട്ടു ചാക്കോയുടെ പുത്രി എന്നിവരടങ്ങുന്ന ഗായകസംഘത്തിനു ഞാനും പി. കെ. തൊമ്മിയും നേതൃത്വം നൽകി. മലങ്കര സുറിയാനി സഭ ഐക്യത്തിലായിരുന്നു അക്കാലം. മണർകാട് സെന്റ് മേരീസ് പള്ളി ഗായകസംഘത്തിലെ രണ്ടംഗങ്ങളെ ക്ഷണിച്ചു വരുത്തി ഞങ്ങളുടെ ഭവനങ്ങളിൽ ഗാനപരിശീലനം നടത്തി. സംഗീത ഉപകരണങ്ങൾ ഞങ്ങൾ വാങ്ങി. പഠനത്തിനുള്ള ചെലവും വഹിച്ചു. ഗായകസംഘം സജ്ജമായി. ആരാധനയിൽ ഗായകസംഘം നേതൃത്വം നൽകി. ആരാധനാ ഗീതങ്ങളോടൊപ്പം പ്രതിവാക്യങ്ങളും ചിട്ടയായി ക്രമപ്പെടുത്തി. എന്നാൽ തുടക്കത്തിൽ വലിയ എതിർപ്പുണ്ടായി. “പള്ളി നാടകശാലയാക്കി, ഗാനമേളയാണ്” എന്നെല്ലാമായിരുന്നു ആക്ഷേപം. പക്ഷേ, ബഹു. മണ്ണൂപ്പറമ്പിലച്ചൻ ഇക്കാര്യത്തിൽ ഉറച്ച നിലപാടെടുത്തു. എതിർപ്പുകൾ കെട്ടടങ്ങി. അക്കാലത്ത് സഭയിൽ ഗായകസംഘം സാർവത്രികമായിട്ടില്ലായിരുന്നു. ഇപ്പോഴും ഗായകസംഘം വാഴൂർ പള്ളിയിൽ ഭംഗിയായി തുടരുന്നു.

## പഴയ പള്ളിയുടെ പുനരുദ്ധാരണം

ഇടവകപട്ടക്കാരുടെ ഭരണം അവസാനിച്ചതോടുകൂടി കോട്ടയം മെത്രാസനത്തിൽ നിന്നും വാഴൂർ പള്ളിയിൽ നിയമിതനായ പട്ടക്കാരൻ ബഹു. ചാലാശ്ശേരിൽ സി. സി. ജേക്കബ് അച്ചനാണ്. പള്ളിയുടെ വരുമാനമാർഗ്ഗങ്ങൾ പുനരാവിഷ്ക്കരിച്ചു. പഴയ മദ്ബഹാ ഉയർത്തി പണിയിച്ചു. പള്ളി ഹാളിനു ഇരുവശവും വരാന്തയും പള്ളി കോമ്പൗണ്ടിനു ചുറ്റുമതിലും ശവക്കോട്ടയിൽ പൊതുക്കബറും നിർമ്മിച്ചു. നിർമ്മാണ പ്രവർത്തനങ്ങൾ പൂർത്തീകരിച്ചശേഷം പള്ളി കൂദാശ ചെയ്യിക്കാൻ അച്ചൻ തീരുമാനിച്ചു. സഭാ മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പള്ളിക്കൂദാശ നിർവഹിച്ചു. പുനർ നിർമ്മാണത്തിനോടനുബന്ധമായി പള്ളിയുടെ വടക്കെ ഭിത്തിയിൽ ഒരു ശിലാഫലകം സ്ഥാപിച്ചു. പക്ഷേ അത് ഒരു വിഭാഗം ഇടവകക്കാർക്ക് അനിഷ്ഠമായി. ആ പ്രശ്നം മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ചർച്ച ചെയ്ത് രമ്യതയിലായി. അക്കാര്യത്തിൽ ഒരു പ്രധാന പങ്കു വഹിക്കാൻ എനിക്ക് അവസരമുണ്ടായി.

## അമ്മയുടെ വേർപാട്

അമ്മ ഞങ്ങൾ പത്തു മക്കളെ പ്രസവിച്ച് ദൈവാശ്രയത്തിൽ വളർത്തി. പ്രതിസന്ധികളെ സമർത്ഥമായി നേരിടാനുള്ള മനഃധൈര്യം അമ്മക്കുണ്ടായിരുന്നു. കൃഷിക്കാര്യങ്ങളിലും പിതാവിനെ വ്യാപാരകാര്യങ്ങളിലും സഹായിക്കുകയും ഗൃഹകാര്യങ്ങൾ നന്നായി നോക്കി നടത്തി. 1976-ൽ ഫെബ്രുവരിയിൽ അമ്മയുടെ കാലിൽ ഒരു മുറിവുണ്ടായി. അതു സെപ്റ്റിക്കായി. കങ്ങഴ എം.ജി.ഡി.എം. ആശുപത്രിയിൽ ചികിൽസിച്ചു. എങ്കിലും രോഗം മൂർച്ഛിച്ചു. 1976 മാർച്ച് മൂന്നിന് കാലയവനികയിൽ മറഞ്ഞു. വാഴൂർ പള്ളിയിലെ ഞങ്ങളുടെ കുടുംബക്കല്ലറയിൽ സംസ്ക്കരിച്ചു. ആ വല്യ മാതാവിന്റെ ആത്മശാന്തിക്കായി നിത്യം പ്രാർത്ഥിക്കുന്നു.

## പിതാവിന്റെ വേർപാട്

എന്റെ പിതാവ് നല്ല ഒരു കൃഷിക്കാരനും ഒരു വ്യാപാരിയുമായിരുന്നു. 8 പെൺമക്കളെയും സാമാന്യം വിദ്യാഭ്യാസം നൽകി യഥാവിധി, യഥോചിതം മലങ്കര സുറിയാനി സഭാംഗങ്ങളെക്കൊണ്ട് വിവാഹം കഴിപ്പിച്ചു. ഒരു കരയിൽ രണ്ടുപേരെ വീതമാണ് വിവാഹം കഴിപ്പിച്ചയച്ചത്. അന്യോന്യം അന്വേഷിക്കുക, കരുതുക എന്നതായിരുന്നു ലക്ഷ്യം. ആൺമക്കൾ രണ്ടു പേർക്കും വിദ്യാഭ്യാസവും വിവാഹവും വീടും ക്രമീകരിച്ചു. പിതാവിന് 75 വയസ്സായപ്പോൾ ഇടതുവശം പക്ഷാഘാതം ഉണ്ടായി. അയൂർവേദ ചികിൽസ ചെയ്തു. കുറച്ച് ആശ്വാസം ലഭിച്ചു. 28-10-1978-ൽ ഹൃദയാഘാതം മൂലം ഭൗതിക ജീവിതത്തിൽ നിന്നും വാങ്ങിപ്പോയി.

വാഴൂർ പള്ളിയിലെ ഞങ്ങളുടെ കുടുംബക്കല്ലറയിൽ സംസ്ക്കരിച്ചു. ആ ധന്യാത്മാവിനു നിത്യശാന്തി നേരുന്നു.

## വാഴൂർ പള്ളി റോഡ്

പുളിക്കൽകവല - കാനം റോഡിൽ നിന്നും പള്ളിയിലേക്ക് 1966-ൽ ഒരു റോഡ് നിർമ്മിച്ചു. ചെറുകര പുളിക്കൽ സി. സി. ചാക്കോ സ്ഥലം വിട്ടുതന്നതുകൊണ്ടാണ് റോഡു നിർമ്മാണം സാധിതപ്രായമായത്. അദ്ദേഹത്തെ നന്ദിയോടെ സ്മരിക്കുന്നു. റോഡിനു മതിയായ വീതിയില്ലായിരുന്നു. സമീപസ്ഥലം കരിങ്ങനാമറ്റത്തിൽ കെ. എം. ജേക്കബ് വകയായിരുന്നു. റോഡിനു വീതി കൂട്ടി വെട്ടുന്നതിന് മൂന്നടി സ്ഥലം കൂടി തരണമെന്ന് പള്ളിക്കാര്യത്തിന്റെ ആവശ്യം അദ്ദേഹം സന്തോഷത്തോടെ നിറവേറ്റി. പള്ളിച്ചെലവിൽ വെട്ടി നീക്കിയ ഭാഗത്തു കയ്യാലയും വെച്ചു കൊടുത്തു. റോഡ് പണി പൂർത്തീകരിച്ചു. റോഡ് ആരംഭിക്കുന്നിടത്തു രണ്ടു കോൺക്രീറ്റു തൂണുകളും ഒരു ബോർഡും സ്ഥാപിച്ചു. തൂണു സ്ഥാപിച്ചതിൽ ഏതാനും വ്യക്തികൾക്ക് എതിർപ്പുണ്ടായി. അവർ തൂണുകൾ രണ്ടും പിഴുതു കളഞ്ഞു. ബോർഡും നശിപ്പിച്ചു. പള്ളിയിൽ നിന്നും നിയമനടപടികൾ സ്വീകരിച്ചു. എന്നാൽ പിന്നീട് പൊതു താല്പര്യം പ്രമാണിച്ച് കൂടുതൽ നിയമ നടപടികളിലേക്ക് പള്ളിക്കാര്യത്തിൽ നിന്നും പോയില്ല. ഇക്കാര്യങ്ങൾക്കെല്ലാം പള്ളിയുടെ താൽപര്യം സംരക്ഷിക്കാൻ ഞാനും പ്രവർത്തിച്ചിട്ടുണ്ട്.

## കോട്ടയം മെത്രാസനം മർത്തമറിയം സമാജം ഇൻഡസ്ട്രിയൽ കോ ഓപ്പറേറ്റീവ് സൊസൈറ്റി

ഓർത്തഡോക്സ് സഭയിലെ തൊഴിൽരഹിതരായ സ്ത്രീകൾക്കു വേണ്ടി തൊഴിൽ സംരംഭങ്ങൾ ആരംഭിക്കണമെന്ന് ഇടവക മെത്രാപ്പോലീത്താ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി നിശ്ചയിച്ച് ആയതിന്റെ സാദ്ധ്യതാ പഠനത്തിനും പ്രവർത്തനത്തിനും എന്നെ ചുമതലപ്പെടുത്തി. കേന്ദ്ര ഗവൺമെന്റ് ഖാദി ബോർഡ് വില്ലേജ് ഇൻഡസ്ട്രീസിന്റെ കീഴിൽ സ്ത്രീകൾക്കു തൊഴിലവസരമുണ്ടാക്കുന്നതിലേക്ക് തയ്യൽ പരിശീലനം, റെഡിമെയ്ഡ് ഗാർമെന്റ്സ് നിർമ്മാണം, ബുക്കു ബൈന്റിംഗ് എന്നീ പ്രവർത്തനങ്ങൾക്കു കുറഞ്ഞ പലിശനിരക്കിൽ ദീർഘകാല വായ്പയും മാനീജീരിയൽ ഗ്രാന്റും നൽകിയിരുന്നു. അങ്ങനെ ഒരു യൂണിറ്റ് മർത്തമറിയം സമാജം അംഗങ്ങൾക്കായി രൂപീകരിക്കുന്നതിനു തീരുമാനിച്ചു. വനിതകളിൽ നിന്നും 10 രൂപ നിരക്കിൽ ഓഹരി സമാഹരിച്ച് വനിത ഇൻഡസ്ട്രിയൽ കോ ഓപ്പറേറ്റീവ് സൊസൈറ്റി 1989 ജനുവരി 13-ന് പൊത്തൻപുറത്ത് സമാജം വക കെട്ടിടത്തിൽ റജിസ്റ്റർ ചെയ്ത് സമാരംഭിച്ചു.

കേരള ടെക്നിക്കൽ എഡ്യുക്കേഷൻ ഡിപ്പാർട്ടുമെന്റിന്റെ അംഗീകാരത്തോടുകൂടി ഒരു തയ്യൽ സ്ക്കൂളും ആരംഭിച്ചു. ഏഴു തയ്യൽ മെഷീൻ വാങ്ങി. 20 പെൺകുട്ടികളെ തെരഞ്ഞെടുത്തു. മിനിമം വിദ്യാഭ്യാസ യോഗ്യത S.S.L.C യോഗ്യത നേടിയ രണ്ടു ടീച്ചർമാരെയും നിയമിച്ചു. ഈ സ്ഥാപനത്തിൽ നിന്നും രണ്ടു കൊല്ലത്തെ കോഴ്സ് പൂർത്തിയാകുന്നവർക്കു യു. പി. സ്ക്കൂളിൽ തയ്യൽ ടീച്ചറാകുന്നതിനുള്ള അർഹതയും ടെക്നിക്കൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭ്യമാക്കി. തയ്യൽ സ്ക്കൂൾ നന്നായി പ്രവർത്തനം തുടങ്ങി. ബുക്കു ബയന്റിംഗിനുള്ള മെഷിനറി ഓർഡർ ചെയ്തു. ആയതു ക്രമപ്പെടുത്തി. എം.ഡി. കോർപ്പറേറ്റു സ്കൂളുകളിൽ ബുക്കുകൾ വിറ്റഴിക്കുന്നതിനുള്ള ഏർപ്പാടുമായി. ഇത്രയുമായപ്പോൾ സമാന സ്ഥാപനങ്ങൾ നടത്തുന്ന ചില കേന്ദ്രങ്ങളിൽ നിന്നും ഈ സ്ഥാപനത്തിനെതിരെ ചില നീക്കങ്ങളുണ്ടായി. എനിക്കെതിരെ ഊമക്കത്തുകൾ നിരന്തരം. അതിന്റെ ഉറവിടം കണ്ടുപിടിച്ചു. വെളിപ്പെടുത്തുന്നില്ല. 1991 ജനുവരി 15-നു ഞാൻ അതിന്റെ ചുമതലയിൽ നിന്നും മാറി. അധികം താമസിയാതെ ബുക്കു ബയന്റിംഗ് പൂട്ടി. തയ്യൽ സ്ക്കൂൾ അവിടെ നിന്നു മാറ്റി. ഇപ്പോൾ ആ തയ്യൽ സ്ക്കൂൾ പാമ്പാടി സെന്റ് ജോൺസ് പള്ളിക്കു സമീപം പ്രവർത്തിക്കുന്നു.

## വാഴൂർ കൺവെൻഷൻ

വാഴൂരും പരിസരങ്ങളിലുമുള്ള കന്നുകുഴി, നെടുമാവ്, വാഴൂർ, കാനം, കങ്ങഴ, ചെട്ടിയാറ, ചെറ്റേടം, വെട്ടുവേലി, മുണ്ടത്താനം എന്നീ ഓർത്തഡോക്സ് പള്ളികളെ സംഘടിപ്പിച്ച് ബൈബിൾ കൺവെൻഷൻ നടത്തണമെന്ന് ഇടവക മെത്രാപ്പോലീത്താ നിശ്ചയിച്ചു. അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ കൽപന അനുസരിച്ച് മേൽപ്പറഞ്ഞ ഇടവകകളുടെ വികാരിമാരുടെയും ഭരണസമിതിയംഗങ്ങളുടെയും ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികളുടെയും യോഗം അഭിവന്ദ്യ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ മെത്രാസന ആഫീസിൽ 1997 ഏപ്രിൽ 24-ന് ചേർന്നു. കൺവെൻഷൻ കാത്തിരിപ്പു കാലത്ത് (സ്വർഗാരോഹണം മുതൽ പെന്തിക്കോസ്തി വരെ) നടത്തുവാൻ നിശ്ചയിച്ചു. യോഗ നടത്തിപ്പിന് അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ്, അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, പ്രസിഡണ്ടന്മാരും ബഹു. ഡോ. ജേക്കബ് കുര്യൻ അച്ചൻ വർക്കിംഗ് പ്രസിഡണ്ടും വാഴൂർ ഗ്രൂപ്പിൽപെട്ട പള്ളികളുടെ വികാരിമാർ വൈസ് പ്രസിഡണ്ടന്മാരും എന്നെ സെക്രട്ടറിയും മണ്ണാത്തിപ്പാറക്കൽ എം. കെ. കുര്യാക്കോസ് ട്രഷററുമായുള്ള ഭരണസമിതിയെ നിശ്ചയിച്ചു. ട്രസ്റ്റിമാരും സെക്രട്ടറിമാരും ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികളുമടങ്ങുന്ന ഒരു ജനറൽ കമ്മറ്റിയെയും തെരഞ്ഞെടുത്തു. കൺവെൻഷൻ ചെലവിലേക്ക് മെത്രാസന ഗ്രാന്റിനു

പുറമെ പള്ളികളിൽ നിന്നും വ്യക്തികളിൽ നിന്നും സംഭാവനകൾ സമാഹരിച്ചു. കൺവെൻഷൻ ദിവസങ്ങളിൽ വാഴൂർ ഗ്രൂപ്പിൽപെട്ട പള്ളികളിൽ രാവിലെ ധ്യാനയോഗങ്ങളും വൈകുന്നേരം 5.30 മുതൽ കൺവെൻഷൻ പരിപാടികളും നടത്തി. സെന്റ് പോൾസ് ഹൈസ്ക്കൂളിൽ ഒരാഴ്ചക്കാലം കൺവെൻഷൻ നടത്താൻ വേണ്ടതായ ക്രമീകരണങ്ങൾ ചെയ്തു. എല്ലാ ദിവസവും വൈകുന്നേരം 5.30–ന് സന്ധ്യാ നമസ്ക്കാരം, 6 മണി ഗാനശുശ്രൂഷ, 6.30 മുതൽ 8 വരെ വചനപ്രഘോഷണം, പ്രാർത്ഥന, ആശീർവാദം എന്നിങ്ങനെയായിരുന്നു പരിപാടികൾ. അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വവും ബഹു. വാഴക്കൽ വി. എം. ഏബ്രഹാം അച്ചന്റെ സംഘാടന പാടവവും കൺവെൻഷൻ വിജയകരമായി നടത്തുന്നതിന് എനിക്കു സഹായകമായി. 1997 മുതൽ 2004 വരെ എട്ടു വർഷം തുടർച്ചയായി കൺവെൻഷൻ സെക്രട്ടറി എന്ന നിലയിൽ പ്രവർത്തിച്ചു. 2007 മുതൽ വാഴൂർ കൺവെൻഷൻ നടക്കുന്നില്ല.

## പരുമല തീർത്ഥാടനം

പരിശുദ്ധ പരുമല തിരുമേനിയുടെ കബറിങ്കലേക്കുള്ള തീർത്ഥാടന പദയാത്രസംഘം ഒക്ടോബർ 30–ന് ഇടുക്കി മെത്രാസനത്തിലെ വിവിധ പള്ളികളിൽ നിന്നും പുറപ്പെട്ട് സംയുക്തമായി കോട്ടയം മെത്രാസനത്തിലെ മുണ്ടക്കയം സെന്റ് തോമസ് പള്ളിയിൽ എത്തി വിശ്രമിക്കും. 31–നു രാവിലെ അവർ യാത്ര പുറപ്പെട്ട് വൈകുന്നേരം വാഴൂർ പള്ളി



വാഴൂർ കൺവൻഷൻ സെന്റ് പോൾസ് ഹൈസ്കൂളിൽ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ 1997 മെയ് മാസത്തിൽ ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്യുന്നു.

ഇടവകയുടെ കിഴക്കുഭാഗത്ത് മാടാങ്കുന്നേൽ എം. എം. ചാക്കോയുടെ ഭവനത്തിൽ സ്വീകരിക്കും. ലഘുഭക്ഷണം, വിശ്രമം എന്നിവയ്ക്കുശേഷം സംഘത്തെ പുളിക്കൽകവല മാർ ഗ്രീഗോറിയോസ് കുരിശടിയിൽ വാഴൂർ പള്ളിക്കാർ സ്വീകരിക്കും. തീർത്ഥാടകരെക്കൂടി ഉൾപ്പെടുത്തി പരിശുദ്ധ പരുമല തിരുമേനിയുടെ അനുസ്മരണ പ്രഭാഷണം, മദ്ധ്യസ്ഥ പ്രാർത്ഥന, ആശീർവാദം, നേർച്ചവിളമ്പ് എന്നിവ നടത്തും. അന്നു വൈകുന്നേരം വാഴൂർ പള്ളിയിൽ വിശ്രമിക്കുന്ന തീർത്ഥാടകർ നവംബർ ഒന്നാം തീയതി രാവിലെ വിശുദ്ധ കുർബാനയ്ക്കു ശേഷം പ്രഭാതഭക്ഷണം കഴിഞ്ഞ് വാഴൂർ പള്ളിയിലെ തീർത്ഥാടകരോടൊപ്പം പരുമലയ്ക്കു യാത്ര പുറപ്പെടും. വഴിമദ്ധ്യേ ലഘുഭക്ഷണം ഉച്ചക്കുള്ള ആഹാരം എന്നിവ ക്രമീകരിക്കും. 1993 മുതൽ ഈ തീർത്ഥാടകസംഘത്തെ സ്വീകരിച്ച് അവരുടെ താമസത്തിനും മറ്റുമുള്ള ക്രമീകരണങ്ങൾ വാഴൂർ പള്ളിയിൽ നിന്നുമാണ് ചെയ്യുന്നത്. 2004 വരെ ഇതിന്റെ ഓർഗനൈസിംഗ് സെക്രട്ടറിയായി എനിക്കു പ്രവർത്തിക്കുവാൻ അവസരം ഉണ്ടായി എന്നത് ചാരിതാർത്ഥ്യജനകമാണ്.

## സുവാർത്താ സംഗമം

ബഹു. വാഴക്കൽ വി. എം. ഏബ്രഹാം കത്തനാർ 1992-ൽ വാഴൂർ പള്ളി വികാരിയായി നിയമിതനായി. ഒരു നല്ല സംഘാടകനായ വൈദികശ്രേഷ്ടനായിരുന്നു അദ്ദേഹം. ഇടവകയുടെ പന്ത്രണ്ടു ഭാഗങ്ങൾ ഏകോപിപ്പിച്ച് ബുധൻ, വെള്ളി, ശനി, ഞായർ ദിവസങ്ങളിൽ പ്രാർത്ഥനായോഗങ്ങൾ സംഘടിപ്പിച്ചു. കോ-ഓർഡിനേറ്ററായി എന്നെ ചുമതലപ്പെടുത്തി. വാകത്താനം സ്വദേശിയായ അച്ചൻ ഭവനസന്ദർശനത്തിനും പ്രാർത്ഥനായോഗങ്ങൾക്കും ക്രമമായി സംബന്ധിച്ചു. ഇടവകയുടെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ സജീവമാക്കി. ഡിസംബർ വാഴൂർ പള്ളിയുടെ സുപ്രധാന കാലയളവാണ്. യൽദോ പെരുനാൾ, ആദ്യഫലപെരുനാൾ, പുഴുക്കുനേർച്ച, ആദ്യഫലലേലം, വാർഷികപെരുനാൾ, ക്രിസ്തുമസ് ആഘോഷം എന്നിവയെല്ലാം ആചരിക്കുന്നു. നോമ്പാചരണം, പെരുനാളുകൾ എന്നിവയ്ക്കുള്ള മുന്നൊരുക്കം എന്ന നിലയിൽ ഇടവകയിലെ വിവിധ ഭാഗങ്ങളിലെ ഭവനങ്ങളിൽ കൂട്ടായ്മകൾ നടത്തുന്നതിനുള്ള സാധുതയെപ്പറ്റി ഞാനും അച്ചനുമായി ആലോചിച്ചു. പരിപാടി തയ്യാറാക്കി പൊതുയോഗാംഗീകാരം നേടി. ആയതിന്റെ നടത്തിപ്പിന് കോ-ഓർഡിനേറ്ററായി എന്നെ ചുമതലപ്പെടുത്തി. 1995 ഡിസംബർ ഒന്നു മുതൽ 23 വരെ വിവിധ ഭവനങ്ങളിൽ "സുവാർത്താ സംഗമം" സംഘടിപ്പിച്ചു. വൈകുന്നേരം 5.30-ന് സന്ധ്യാപ്രാർത്ഥന, 6 മണിക്ക് ഗാനശുശ്രൂഷ, വേദവായന, 6.30-7.30 വചന പ്രഘോഷണം, പ്രാർത്ഥന, ആശീർവാദം എന്നിവയോടുകൂടി സംഗമം സമാപിക്കും. ഇരുപത്തിമൂന്ന് ദിവസവും ഈ

കൂട്ടായ്മ നടത്തുന്നു. മലങ്കരസഭയിൽ ഇങ്ങനെയൊരു പരിപാടി നൂതന സംരംഭമായിരുന്നു. പിൽക്കാലത്ത് ഇതിനെ അനുകരിച്ച് സഭയിലെ പല ഇടവകകളിലും വലിയനോമ്പിലും മറ്റു കാലങ്ങളിലും ഈദൃശ കൂട്ടായ്മകൾ ആരംഭിച്ചിട്ടുണ്ട്. 1995 മുതൽ 2007 വരെയുള്ള 13 വർഷക്കാലം തുടർച്ചയായി സുവാർത്താസംഗമം നടത്തിപ്പിനുള്ള ചുമതല നിർവഹിക്കുവാൻ ദൈവം എനിക്കു തന്ന അവസരത്തിനായി സ്തോത്രം ചെയ്യുന്നു. ഡിസംബർ മാസത്തെ ഈ ആചരണം മൂലം ഇക്കാലയളവിനെ "സ്ക്കറിയാ മാസം" എന്ന് ഹാസ്യാത്മകമായി വിശേഷിപ്പിച്ചത് എനിക്കൊരു അവാർഡായി കണക്കാക്കുന്നു. 2011 ഡിസംബർ വരെ മുടക്കം കൂടാതെ സുവാർത്താ സംഗമം ഇടവകയിൽ നടന്നുവരുന്നു. ഇക്കാലത്ത് എന്റെ രോഗാവസ്ഥ മൂലം ചുമതലയിൽ നിന്നും മാറി നിൽക്കേണ്ടി വന്നു. എങ്കിലും ഇപ്പോൾ മുടക്കംകൂടാതെ കൂട്ടായ്മയിൽ സംബന്ധിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസവും പാരമ്പര്യവും പഠിക്കുന്നതിനും കുടുംബജീവിതം, സാമ്പത്തിക ക്രമീകരണം തുടങ്ങിയ വിഷയങ്ങളിൽ വിജ്ഞാന വ്യാപനം നടത്തുന്നതിനും അപ്പോസ്തോലികമല്ലാത്ത കൂട്ടായ്മയിലേക്കുള്ള കൊഴിഞ്ഞുപോക്കു തടയുന്നതിനും ഒരു പരിധി വരെ സുവാർത്താ സംഗമം സഹായകമാകുന്നുണ്ട്.

## വാഴൂർ പള്ളി പുനർനിർമ്മാണം

ഇടവകയുടെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ മികവ് ഇടവകയുടെ ആരാധനാകാര്യങ്ങളിൽ കൂടുതൽ സജീവത്വം അനുഭവപ്പെട്ടു. ആരാധകരുടെ സംഖ്യ അനുദിനം വർദ്ധിച്ചു. പള്ളിഹാൾ അപര്യാപ്തമായി. പള്ളി പുതുക്കി പണിയണമെന്ന ആവശ്യം ഉയർന്നു. പൊതുയോഗത്തിൽ ഈ വിഷയം പല തവണ ചർച്ച ചെയ്യപ്പെട്ടു. വാർഡുതല യോഗങ്ങൾ ചേർന്ന് അഭിപ്രായ സമന്വയം ഉണ്ടാക്കി. പള്ളി പുതുക്കി പണിയാൻ നിശ്ചയിച്ചു. അതിനുള്ള ക്രമീകരണങ്ങൾ ചെയ്തു. ഇടവകാംഗമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ചെയർമാനും വാഴക്കൽ ബഹു. വി. എം. ഏബ്രഹാം കത്തനാർ വൈസ് ചെയർമാനും പാണമ്പറമ്പിൽ രാജു സി. ചെറിയാൻ കൺവീനറും തുണ്ടിയിൽ റ്റി. റ്റി. ചാക്കോ സെക്രട്ടറിയും സി. എം. സ്ക്കറിയാ, എം. എ. കുരുവിള മണ്ണൂപ്പറമ്പിൽ, ഏലിയാസ് ജോൺ കാഞ്ഞിരത്തറ, എ. സി. ഫിലിപ്പ് ആലാമ്പള്ളിൽ, ഇ. ജെ. സ്ക്കറിയാ ഇലവുങ്കൽ, മർക്കോസ് സ്ക്കറിയാ വാഴക്കാലാചിറയിൽ, എ. ജെ ജോസഫ് ആലുങ്കൽ, തോമസ് ചാക്കോ പൂവാടിൽ എന്നിവർ അംഗങ്ങളായും ഒരു എക്സിക്യൂട്ടീവ് കമ്മറ്റിയെയും 101 അംഗങ്ങളുള്ള ജനറൽ കമ്മറ്റിയെയും തെരഞ്ഞെടുത്തു ചുമതലപ്പെടുത്തി. പള്ളി പുതുക്കി പണിയുന്നതിനോടനുബന്ധിച്ച് മണ്ണൂപ്പറമ്പിൽ ദിവ്യശ്രീ. സി. ഐ. ജേക്കബ് അച്ചന്റെ സ്മാരകമായി ഒരു കെട്ടിടം

പണിയുന്നതിന് അദ്ദേഹത്തിന്റെ പുത്രൻ സി. ജെ. തോമസ് അഞ്ചു സെന്റ് സ്ഥലം പള്ളിക്കു ദാനം ചെയ്തു. സ്ഥലത്തു സ്മാരക മന്ദിരത്തിന്റെ പണിയും ആരംഭിച്ചു. 1995 ഓഗസ്റ്റ് 27 ഞായറാഴ്ച കോട്ടയം ഇടവകയുടെ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പള്ളിയുടെയും, ഇടവകാംഗവും കണ്ടനാടു വെസ്റ്റ് മെത്രാപ്പോലീത്തായുമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് സ്മാരക മന്ദിരത്തിന്റെയും ശിലാസ്ഥാപനം നിർവഹിച്ചു. ഇടവകജനങ്ങളിൽ നിന്നും അഭ്യുദയകാംക്ഷികളിൽ നിന്നും ധനസമാഹരണം നടത്തി. പള്ളിയുടെയും സ്മാരക മന്ദിരത്തിന്റെയും നിർമ്മാണം പൂർത്തിയാക്കി. 1998 ഡിസംബർ 27, 28 തീയതികളിൽ വാർഷിക പെരുനാളിനോടനുബന്ധിച്ച് പള്ളിയുടെയും സ്മാരക മന്ദിരത്തിന്റെയും കൂദാശ സഭയുടെ മേലദ്ധ്യക്ഷൻ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മുഖ്യ കാർമ്മികത്വത്തിലും മറ്റു മെത്രാപ്പോലീത്തന്മാരുടെയും പട്ടക്കാരുടെയും സഹകാർമ്മികത്വത്തിലും വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിലും നടത്തി. വിഭവ സമൃദ്ധമായ സമൂഹ സദ്യയും ഉണ്ടായിരുന്നു. ധനസമാഹരണത്തിലും നിർമ്മാണ കാര്യത്തിലും കമ്മറ്റി അംഗമായ ഞാൻ എന്നാൽ ആവുംവിധം സഹായ സഹകരണങ്ങൾ നൽകി. 28-ാം തീയതി നടന്ന സാംസ്ക്കാരിക സമ്മേളനത്തിൽ വെച്ച് എന്റെ പ്രവർത്തനങ്ങളെ വിലയിരുത്തി സാംസ്ക്കാരിക വകുപ്പു മന്ത്രി ബഹു. റ്റി. കെ. രാമകൃഷ്ണൻ പള്ളിയിൽ നിന്നും അനുവദിച്ച പാരിതോഷികം എനിക്കു നൽകി ആദരിച്ചു.

## വാഴൂർ എക്യുമെനിക്കൽ ഫെലോഷിപ്പ്

വാഴൂരും പരിസരങ്ങളിലുമുള്ള വിവിധ ക്രൈസ്തവ സഭാ വിഭാഗങ്ങളെ ഉൾപ്പെടുത്തി ഒരു ക്രൈസ്തവ ഐക്യവേദി ഉണ്ടാക്കണമെന്ന ആശയം വാഴൂർ തോപ്പിൽ ഫെൻ കുടുംബാംഗം കൊച്ചുമോൻ എന്നു വിളിക്കുന്ന ജോൺ ഫെൻ തോപ്പിലും ഞാനുമായി പങ്കുവയ്ക്കുകയും വാഴൂർ പള്ളി വികാരി ബഹു. വാഴക്കൽ വി. എം. ഏബ്രഹാം കത്തനാരുമായും വിവിധ അപ്പോസ്തോലിക സഭാ പ്രതിനിധികളുമായും ചർച്ച ചെയ്തു ധാരണയായി. ആയതിന്റെ പ്രാഥമികയോഗം 1998 നവംബർ 19-ന് വാഴൂർ തോപ്പിൽ മാളികയിൽ ജോസഫ് ഫെന്നിന്റെ ഭവനത്തിൽ കൂടി. "വാഴൂർ എക്യുമെനിക്കൽ ഫെലോഷിപ്പ്" എന്ന പേരിൽ ഒരു ക്രൈസ്തവ ഐക്യവേദി രൂപീകരിച്ചു. സംഘടനയുടെ ഭരണഘടന തയ്യാറാക്കുന്നതിനും ഈ ഫെലോഷിപ്പ് രൂപീകരിക്കുന്നതിനും നേതൃത്വം നൽകുവാൻ എനിക്ക് അവസരം ഉണ്ടായി എന്നതിൽ ഞാൻ കൃതാർത്ഥനാണ്. മെമ്പർ ചർച്ചിൽ നിന്നുമുള്ള ഒരു വൈദികൻ പ്രസിഡണ്ടായും മറ്റു വൈദികർ വൈസ് പ്രസിഡണ്ടന്മാരും ഒരു അത്മായ സെക്രട്ടറിയും ട്രഷററും അടങ്ങുന്നതാണ് ഭരണസമിതി. എല്ലാ മാസവും ആദ്യ ആഴ്ച

യിലെ ഒരു ദിവസം വൈകുന്നേരം ഏതെങ്കിലും ദേവാലയത്തിൽ യോഗം ചേരുന്നു. പ്രാർത്ഥന, വേദഭാഗ വായന, പാട്ട്, വചനപ്രഘോഷണം എന്നിവയാണ് കൂട്ടായ്മ നടപടികൾ. ക്രിസ്തുമസ് ആഘോഷം, ഈസ്റ്റർ ആചരണം, കൺവെൻഷൻ, സാധുജന സഹായങ്ങൾ എന്നിവയാണ് മുഖ്യ പ്രവർത്തനങ്ങൾ. ഐക്യവേദി ഭംഗിയായി പ്രവർത്തിക്കുന്നു.

## മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പ്, 2002

2002 മാർച്ചിൽ നടന്ന മലങ്കരസഭാ അസോസിയേഷനിലേക്ക് വാഴൂർ പള്ളിയിൽ നിന്നും ഞാനുൾപ്പെടെ നാലു പേരെ പ്രതിനിധികളായി തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുപ്പിന് നോമിനേഷൻ കൊടുക്കണമെന്ന് എനിക്ക് താൽപര്യമുണ്ടായിരുന്നു. കോട്ടയം മെത്രാസനത്തിലെ ബഹു. വൈദികരെയും അത്മായ പ്രവർത്തകരെയും പരിചയമുള്ള സ്ഥിതിക്ക് കമ്മറ്റി മെമ്പറായി തെരഞ്ഞെടുക്കപ്പെടുവാൻ എനിക്കു സാധ്യതയുമുണ്ടായിരുന്നു. എന്നാൽ ഒരു സുഹൃത്തിന്റെ താൽപര്യം 2002 ജനുവരി 15-നു വാഴൂർ പള്ളിമുറിയിൽ വച്ച് മറ്റു രണ്ടു പേർ അവതരിപ്പിച്ചു. ഇക്കാര്യത്തിൽ ഒരു മൽസരത്തിനു ഞാൻ തയ്യാറായില്ല.

## കോട്ടയം മെത്രാസന കൗൺസിൽ തെരഞ്ഞെടുപ്പ് 2002 ഓഗസ്റ്റ് 17

കോട്ടയം മെത്രാസന കൗൺസിലിലേക്ക് 2007 ഓഗസ്റ്റ് 17-നു നടന്ന തെരഞ്ഞെടുപ്പിന് ഞാനും നോമിനേഷൻ നൽകി. അക്കാലത്ത് കേരളം ഭരിച്ചിരുന്നത് ശ്രീ. എ. കെ. ആന്റണി മന്ത്രിസഭയായിരുന്നു. ശ്രീ. ഉമ്മൻ ചാണ്ടിക്ക് ആഭ്യന്തരവകുപ്പു കൈകാര്യം ചെയ്തിരുന്ന മുഖ്യമന്ത്രിക്കു മേൽ വളരെ സ്വാധീനം ഉണ്ടായിരുന്നു. 1995 ജൂണിൽ സഭാ കേസിൽ സുപ്രീംകോടതി വിധി ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമായിരുന്നു എങ്കിലും കേസിൽ ഉൾപ്പെട്ട ഇടവകപള്ളികൾ സ്വതന്ത്ര യൂണിറ്റുകളായിട്ടാണ് കോടതി വിവക്ഷിച്ചത്. പാത്രിയർക്കീസ് പക്ഷക്കാരുടെ കൈവശമുള്ള പള്ളികളുടെ ഭരണം ഓർത്തഡോക്സ് വിഭാഗത്തിന് ലഭിക്കുന്നതിന് പോലീസ് സ്വാധീനം വേണ്ട സ്ഥലത്തും സമയത്തും ഓർത്തഡോക്സ് സഭാംഗമായ ശ്രീ. ഉമ്മൻചാണ്ടി ക്രമപ്പെടുത്തുന്നില്ല എന്ന ആരോപണം സഭാതലത്തിൽ ഉണ്ടായി. വൈദികരും ആത്മീയപ്രവർത്തകരും എറണാകുളം ടൗൺ ഹാളിൽ യോഗം ചേർന്ന് ശ്രീ. ഉമ്മൻചാണ്ടിയുടെ നിലപാടിനെതിരെ പ്രതിഷേധ പ്രസ്താവനകൾ നടത്തി. മെത്രാസനകൗൺസിൽ തെരഞ്ഞെടുപ്പിന്റെ സമയമായിരുന്നു അത്. കോൺഗ്രസിന്റെ സമുന്നത നേതാവായ ശ്രീ. ഉമ്മൻചാണ്ടിയുടെ ഒരനുയായിയും സജീവ കോൺഗ്രസ് പ്രവർത്തകനുമായ എന്നെ കൗൺസിൽ തെരഞ്ഞെടുപ്പിൽ പരാജയപ്പെടുത്തി.

# ഭാഗം മൂന്ന്

# ഔദ്യോഗിക ജീവിതം

## സ്വതന്ത്രഭാരതം

ഏകദേശം 200 വർഷത്തെ ബ്രിട്ടീഷ് ഭരണം ഭാരതത്തെ ദരിദ്ര രാഷ്ട്രമാക്കി. നമ്മുടെ വിഭവങ്ങൾ അവർ കൊള്ളയടിച്ചു. കരം പിരിവും ക്രമസമാധാനവും മാത്രം അവരുടെ ചുമതല ആക്കി ചുരുക്കി. ഭരണ സൗകര്യാർത്ഥം കമ്പിത്തപാലും റയിൽവേയും വിദ്യാഭ്യാസരീതിയും ക്രമീകരിച്ചു നടപ്പിലാക്കി. 1947 ഓഗസ്റ്റ് 15-ന് ഭാരതം സ്വതന്ത്രമായി. പണ്ഡിറ്റ് ജവഹർലാൽ നെഹ്രു പ്രഥമ പ്രധാനമന്ത്രിയായി മന്ത്രിസഭ രൂപീകരിച്ചു. ഭരണഘടന രൂപംകൊണ്ടു. പ്ലാനിംഗ് കമ്മീഷൻ രൂപീകൃതമായി. ഇൻഡ്യയുടെ സമഗ്ര പുരോഗതിക്ക് പഞ്ചവൽസര പദ്ധതി ആവിഷ്ക്കരിച്ചു.

## ഒന്നാം പഞ്ചവൽസരപദ്ധതി

1952 ഒക്ടോബർ 2-ന് ആരംഭിച്ചു. കൃഷി, മൃഗസംരക്ഷണം, ചെറുകിട വ്യവസായ വികസനം, ഗ്രാമവികസനം എന്നിവയായിരുന്നു മുഖ്യ അജണ്ട. ഈ ലക്ഷ്യം കൈവരിക്കുന്നതിന് കമ്മ്യൂണിറ്റി പ്രോജക്ടുകൾ രൂപീകരിച്ചു. ഗ്രാമങ്ങളുടെ വികസനമായിരുന്നു മുഖ്യ ലക്ഷ്യം.

കമ്മ്യൂണിറ്റി പ്രോജക്ടുകളുടെ പ്രവർത്തനപരിധി രണ്ടു താലൂക്കുകളായിരുന്നു. നെയ്യാറ്റിൻകര - വിളവൻകോടു താലൂക്കുകൾ ഉൾപ്പെടുത്തി നെയ്യാറ്റിൻകര പ്രോജക്ടും കുന്നത്തുനാട് - ചാലക്കുടി താലൂക്കുകൾ ഉൾപ്പെട്ട ചാലക്കുടി പ്രോജക്ടും തുടങ്ങി. വളരെ വിസ്തൃതമായ പ്രദേശം പ്രോജക്ടിന്റെ പ്രവർത്തനത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കാൻ അസാദ്ധ്യമാണെന്നു തോന്നിയതിനാൽ 1955-ൽ പ്രോജക്ടുകൾ നിർത്തലാക്കി അതു വിഭജിച്ച് നാഷനൽ എക്സ്റ്റൽ സർവീസ് ബ്ലോക്കുകളാക്കി (NES Block). എൻ.ഇ.എസ്. ബ്ലോക്കിന്റെ പ്രവർത്തന പരിധി അറുപതിനായിരം മുതൽ ഒരു ലക്ഷം വരെ ജനസംഖ്യ ഉള്ള പ്രദേശമായിരുന്നു. അഞ്ചു മുതൽ 7 പഞ്ചായത്തുകൾ ഉൾപ്പെട്ടിരുന്നു.

ഗ്രാമവികസനമാണ് മുഖ്യ ലക്ഷ്യം. ഗ്രാമതല വികസന പ്രവർത്തനത്തിന് പ്രത്യേക പരിശീലനം നൽകി ഗ്രാമവികസന ഉദ്യോഗസ്ഥന്മാരെ നിയമിച്ചു. പ്രവർത്തനങ്ങളുടെ മേൽനോട്ടത്തിനും ഏകോപിപ്പിക്കുന്നതിനും ഒരു ബ്ലോക്ക് ഡവലപ്പ്മെന്റ് ഓഫീസർ ഒരു ബ്ലോക്കിനുണ്ടാകും. വികസന പ്രവർത്തനങ്ങൾക്കു പ്രത്യേക പരിശീലനം നൽകി ആളുകളെ നിയമിച്ചു. ജനപ്രതിനിധികൾ അടങ്ങുന്ന ഒരു ബ്ലോക്കുവികസന സമിതി,

പദ്ധതികൾ രൂപീകരിച്ച് പ്രവർത്തനങ്ങൾക്ക് ഉപദേശവും പുരോഗതി വിലയിരുത്തലും നടത്തി

## സർക്കാർ ഉദ്യോഗം (തൃശൂർ, കൊട്ടാരക്കര, മാവേലിക്കര, ചങ്ങനാശ്ശേരി)

1953 മാർച്ചിൽ ഞാൻ SSLC പരീക്ഷ പാസ്സായിരുന്നു. അതേ വർഷം ഡിസംബറിൽ ഗ്രാമവികസന പ്രവർത്തകനായി തിരു - കൊച്ചി സംസ്ഥാനത്ത് എനിക്കു നിയമനം കിട്ടി. പഴയ കൊച്ചി സംസ്ഥാനത്ത് തൃശൂർ പട്ടണത്തിന് സുമാർ 6 കിലോമീറ്റർ കിഴക്കുഭാഗത്ത് മണ്ണുത്തി എന്ന സ്ഥലത്തുള്ള സർക്കാർ വക കൃഷിത്തോട്ടത്തിലുള്ള പ്രത്യേക ട്രെയിനിംഗ് സെന്ററിൽ ഒരു വർഷത്തെ ശമ്പളത്തോടു കൂടിയുള്ള പരിശീലനവും തുടർന്ന് ആറു മാസം കൊട്ടാരക്കര ട്രെയിനിംഗ് സെന്ററിലെ പരിശീലനത്തിനുശേഷം മാവേലിക്കര ബ്ലോക്കിൽ 1955-ൽ നിയമിതനായി. 1955 ആഗസ്റ്റ് 9-ന് അവിടെ ജോലിക്കു ഹാജരായി. ശമ്പളം 57 രൂപ. അക്കാലത്തെ മെച്ചപ്പെട്ട ശമ്പളമായിരുന്നു അത്. 1956-ൽ ചങ്ങനാശ്ശേരി ബ്ലോക്കിൽ എന്നെ സ്ഥലംമാറ്റി നിയമിച്ചു. കുട്ടനാടൻ പ്രദേശങ്ങൾ ഉൾപ്പെട്ട അന്നത്തെ കോട്ടയം ജില്ലയുടെ പടിഞ്ഞാറൻ പ്രദേശങ്ങൾ. നീലമ്പേരൂർ, കാവാലം, നാരകത്ര, പയറ്റുപാക്ക, കൈനടി, വെളിയനാട്, മുട്ടാർ, കുമരങ്കരി എന്നീ സ്ഥലങ്ങൾ. വിസ്തൃതമായ പുഞ്ചപ്പാടങ്ങൾ, തെങ്ങിൻതോപ്പുകൾ, ആറ്, തോട് എന്നിവയിൽക്കൂടി വള്ളങ്ങളിലും ബോട്ടിലുമുള്ള യാത്ര. നെല്ലും, മീനും, താറാവും സുലഭം.

## വിവാഹം, ഭാര്യയ്ക്കു ഉദ്യോഗം

മീനടം കരയിൽ മാളിയേക്കൽ ചാണ്ടി കുര്യാക്കോസിന്റെയും ശോശാമ്മയുടെയും പുത്രി ഏലിയാമ്മയെ 1956 ഏപ്രിൽ 16-ന് വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളിയിൽ വെച്ച് വിവാഹം കഴിച്ചു. ഗ്രാമ വികസന ഉദ്യോഗസ്ഥരുടെ, എസ്.എസ്.എൽ.സി. യോ അതിൽ കൂടുതലോ വിദ്യാഭ്യാസമുള്ള ഭാര്യമാർക്ക് ലേഡി വില്ലേജ് എക്സ്റ്റൻഷൻ ഓഫീസർ തസ്തികയിലേക്ക് നിയമനത്തിന് റിസർവേഷൻ അക്കാലത്തുണ്ടായിരുന്നു. ഏലിയാമ്മ എസ്.എസ്.എൽ.സി. പാസ്സായിരുന്നതിനാൽ വിവാഹം കഴിഞ്ഞ് അധികം താമസിയാതെ സർക്കാർ സർവീസിൽ നിയമനം കിട്ടി. 1957-ൽ പള്ളം ബ്ലോക്കിൽ ലേഡി വില്ലേജ് എക്സ്റ്റൻഷൻ ഓഫീസറായി. വിമൻസ് വെൽഫെയർ ഓഫീസർ, ബ്ലോക്ക് ഡെവലപ്മെന്റ് ഓഫീസർ, ഡിസ്ട്രിക്റ്റ് വിമൻസ് വെൽഫെയർ ഓഫീസർ എന്നീ തസ്തികകളിൽ ജോലി ചെയ്തു ഏലിയാമ്മ. 1990-ൽ കോട്ടയത്തു നിന്നും റിട്ടയർ ചെയ്തു. വിശ്രമജീവിതം നയിക്കുന്ന ഞങ്ങളുടെ ദാമ്പത്യത്തിൽ 4 മക്കൾ ഉണ്ടായി. മർക്കോസ് സഖറിയ (സജി, ജോയിന്റ് ബ്ലോക്ക് ഡവലപ്മെന്റ്

ഓഫീസർ), അന്നമ്മ സഖറിയ (സുജ, ടീച്ചർ, ഇൻഫെന്റ് ജീസസ് H.S. മണർകാട്), കുറിയാക്കോസ് സഖറിയ (സാം, മാനേജർ, മിൽമ തിരുവനന്തപുരം), സൂസൻ സഖറിയ (സൂസൻ, സ്റ്റാൻഡാർഡ് ചാർട്ടേഡ് ബാങ്ക്, അബുദബി). അവർ എല്ലാവരും വിവാഹിതരും മക്കളും കൊച്ചുമക്കളുമായി കഴിയുന്നു.

## കുട്ടനാടൻ നെൽകൃഷി (ചങ്ങനാശ്ശേരി ബ്ലോക്ക്)

സമുദ്രനിരപ്പിൽ നിന്നും താഴ്ന്ന പ്രദേശങ്ങളാണ് കുട്ടനാടൻ പാടശേഖരങ്ങൾ. മണിമല, പമ്പ, അച്ചൻകോവിൽ ആറുകൾ. ഫലഭൂയിഷ്ടമായ നദീതടങ്ങൾ. പാടശേഖരങ്ങളിൽ വെള്ളം കയറിക്കിടക്കും. ഒക്ടോബർ – നവംബർ മാസങ്ങളിൽ പാടശേഖരങ്ങളുടെ വരമ്പുകൾ ഉറപ്പിക്കും. മുള, കമുക്, തെങ്ങിൻകുറ്റികൾ, കുറ്റിച്ചെടികൾ എന്നിവയും ചെളിയും ചേർത്ത് ബണ്ടുകൾ ഉറപ്പിക്കും. ഇലക്ട്രിക് മോട്ടോർ പമ്പുകൾ, ഡീസൽ പമ്പുകൾ ഉപയോഗിച്ച് പാടശേഖരങ്ങളിലെ വെള്ളം പമ്പു ചെയ്ത് തോട്ടിലേക്കോ ആറ്റിലേക്കോ ഒഴുക്കിക്കളയും. വെള്ളം കുറയുന്നമുറയ്ക്ക് ഉഴവു നടത്തും. കലപ്പകളിൽ കാളയോ പോത്തോ ബന്ധിപ്പിച്ച് ഉഴവു നടത്തുന്നു. ഉഴവു കഴിഞ്ഞാൽ ചാണകം, ചാരം എന്നിവ അടിവളം. വലിയ പാടശേഖരങ്ങളിൽ അടിവളം ഉപയോഗം പ്രായോഗികമല്ല. ശാസ്ത്രീയ കൃഷിരീതി പ്രചരിപ്പിക്കുക എന്നതായിരുന്നു വികസനബ്ലോക്കുകളുടെ പ്രധാന ദൗത്യം. പാരമ്പര്യ കൃഷിമുറകൾ അനുവർത്തിച്ചുപോന്ന കർഷകരെ ആധുനികരീതിയിലേക്കു പരിവർത്തനം ചെയ്യുക എന്നത് ദുഷ്ക്കരമായിരുന്നു. ഒരേക്കർ നിലത്തിൽ പത്തു പറ വിത്തു വിതച്ചിരുന്നിടത്ത് അഞ്ചോ ആറോ പറ അത്യുൽപാദന നെൽവിത്തുകൾ പ്രചരിപ്പിച്ചു. രാസവളങ്ങൾ, കീടനാശിനികൾ ഉപയോഗിക്കാൻ പരിശീലിപ്പിച്ചു. ചർച്ചാക്ലാസ്സുകൾ, സെമിനാറുകൾ, പ്രദർശനങ്ങൾ എന്നിവയും സാമ്പത്തിക സഹായവും നൽകി കർഷകരെ പ്രോൽസാഹിപ്പിച്ചു. ഒരു പറ വിത്തു വിതച്ചാൽ എട്ടോ പത്തോ പറ നെല്ലു കിട്ടിയിരുന്നിടത്തുനിന്നും ഒരു പറ അത്യുൽപാദന വിത്തിനങ്ങൾ പ്രയോഗിക്കുക വഴി 25 മുതൽ 30 പറ നെല്ലു വിളയിക്കാൻ ഇതുമൂലം സാധിച്ചു. I.R.8, കൾച്ചർ 28, തൈനാൻ 3 എന്നീ അത്യുൽപാദന വിത്തിനങ്ങൾ പ്രചരിപ്പിച്ചു. കർഷകരും തൊഴിലാളികളും അക്കാലത്ത് വളരെ ഐക്യത്തോടെ പ്രവർത്തിച്ചു ജീവിച്ചു.

ഭക്ഷ്യോൽപാദനം വർദ്ധിപ്പിക്കുന്നതിലേക്ക് വേമ്പനാട്ടുകായലിന്റെ ചില ഭാഗങ്ങൾ വലിയ ബണ്ടുകൾ നിർമ്മിച്ച് കൃഷി ചെയ്യുക എന്ന ആശയം പഴയ തിരുവിതാംകൂർ മഹാരാജാവ് ശ്രീചിത്തിരതിരുനാൾ ആലോചിക്കുകയും, ഏതാനും പ്രമുഖരായ കുട്ടനാടൻ കർഷകരെ ചുമതലപ്പെടുത്തുകയും ചെയ്തു. അവരിൽ പ്രമുഖനാണ് കാവാലത്തു മുരിക്കുംമൂട്ടിൽ തൊമ്മച്ചൻ. പിൽക്കാലത്ത് കായൽ രാജാവായ മുരിക്കൻ

എന്നറിയപ്പെട്ടു. നെൽകൃഷി വ്യാവസായികാടിസ്ഥാനത്തിൽ നടത്തിയ കർഷക പ്രമുഖനാണ് മുരിക്കൻ. തിരുവിതാംകൂർ രാജകുടുംബത്തിന്റെ പ്രോൽസാഹനവും കായിലോൺ ബാങ്കിൽ നിന്നുമുള്ള കാർഷിക വായ്പയും കർഷകത്തൊഴിലാളികളുടെ ഐക്യത്തോടെയുള്ള പ്രവർത്തനവും മുരിക്കന്റെ യജ്ഞം വൻ വിജയമായി. പതിനായിരപ്പറ വിത്തു വിതക്കാവുന്ന അതിവിസ്തൃതമായ പാടശേഖരം തയ്യാറാക്കി. മൂന്നായി തിരിച്ചു. റാണി, ചിത്തിര, മാർത്താണ്ഡം എന്നു പേരുകൾ നൽകി. തിരുവിതാംകൂർ റാണിയുടെയും രാജാക്കന്മാരുടെയും പേരുകളാണിത്. കായൽ കൃഷിയുടെ ഒരു വെഞ്ചർ. വീതി കൂടിയ ബണ്ടുകളിൽ തെങ്ങുകൃഷി ചെയ്തു. ആണ്ടിൽ ഒരു പ്രാവശ്യം മാത്രം കൃഷി. കൊയ്ത്തു കഴിഞ്ഞാൽ താറാവും, മീനും കൃഷി. തെങ്ങിൽ നിന്നും കള്ള്. തൊഴിലാളികൾക്കു യാത്രയ്ക്കു ബോട്ട്. വളവും വിത്തും നെല്ലും കച്ചിയും കെട്ടുവള്ളങ്ങളിൽ ട്രാൻസ്പോർട്ട് ചെയ്യും. ഒരു കൃഷി ഉദ്യോഗസ്ഥനായ ഞാൻ പല അവസരങ്ങളിൽ കൃഷിസമയത്ത് ആ പാടശേഖരങ്ങൾ സന്ദർശിച്ച് ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ട്. അക്കാലത്ത് കാവാലത്ത് താമസിച്ചു ജോലി ചെയ്തിരുന്നു.

1956 നവംബർ ഒന്നിനു കേരളം രൂപംകൊണ്ടു. 1957-ലെ തെരെഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്നു. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട് മുഖ്യമന്ത്രിയായി മന്ത്രിസഭ അധികാരമേറ്റു. തൊഴിലാളി സംഘടനകൾ രൂപീകരിച്ചു. കൂടുതൽ അവകാശങ്ങൾ നേടിയെടുക്കാൻ സമരമുറകൾ സ്വീകരിച്ചു. സർക്കാർ പ്രോൽസാഹനം നൽകി. ഉൽപാദന മേഖലയിൽ വിപ്ലവാത്മകമായ നയപരിപാടികളും പദ്ധതികളും കേന്ദ്ര ഗവൺമെന്റ് സ്വീകരിച്ചു. എങ്കിലും ഇടതുപക്ഷ ഗവൺമെന്റ് വരട്ടുവാദങ്ങളും അന്ധമായ കേന്ദ്ര വിരുദ്ധ പ്രക്ഷോഭങ്ങളും സംസ്ഥാനത്തു സംഘടിപ്പിച്ചു.

ഉഴവിനു നാടൻ കലപ്പയും കാളയും ഉപയോഗിച്ചിരുന്ന പാടശേഖരങ്ങളിൽ കാലതാമസം ഒഴിവാക്കുവാൻ ട്രാക്റ്ററും ട്രില്ലറും ഇറക്കുമതി ചെയ്തു. എന്നാൽ തൊഴിൽ സാധ്യതകൾ കുറയുമെന്ന ന്യായം പറഞ്ഞ് കർഷകതൊഴിലാളികളെ ട്രാക്റ്ററിനു മുൻപിൽ കിടത്തി സമരം ചെയ്യിച്ചു. വിപ്ലവകരമായ ആ പദ്ധതി പരാജയപ്പെടുത്തി. കൊയ്ത്തിനു 10-നു ഒന്ന് എന്ന ക്രമത്തിന് കൂലി നൽകിയിരുന്ന സ്ഥാനത്ത് ഏഴിന് ഒന്ന് കൂലി എന്നതിനു പുറമെ കറ്റ ചുമന്നു മെതിക്കളത്തിൽ എത്തിക്കുന്നതിനു പ്രത്യേക കൂലിയും ആവശ്യപ്പെട്ടു. അത്യുൽപാദന വിത്തിനങ്ങളുടെ ഉപയോഗം വിളവു വർദ്ധിപ്പിച്ചു. പൊക്കം കുറഞ്ഞ നെൽവിത്തിനങ്ങൾ പ്രചാരത്തിൽ വന്നു. നെല്ലു വിളഞ്ഞു പാകമാകുമ്പോൾ കതിരുകൾ താഴേക്കു കുനിയുന്നതിനാൽ തൊഴിലാളികൾ നന്നേ കുനിഞ്ഞു ചുവടെ

കതിരുകൾ ചെത്തിയെടുക്കേണ്ട സ്ഥിതിവിശേഷമുണ്ടായി. അതിന്റെ പേരിൽ നിലംകൊയ്യാതെ തൊഴിലാളികൾ പണിമുടക്കി. കൊയ്യാനാകാതെ പല പാടശേഖരങ്ങളിലെ വിളവു നഷ്ടപ്പെട്ടു. ഇതിനൊക്കെ മൂക സാക്ഷിയായി ഉടമസ്ഥരും കൃഷിവികസന ഉദ്യോഗസ്ഥരും. വിപ്ലവം അരാജകത്വം നിലനിന്നെങ്കിലേ സാദ്ധ്യമാകയുള്ളല്ലോ. ഉൽപാദനമേഖല മുരടിച്ചാൽ ആർക്കു നഷ്ടം. വർദ്ധിച്ച ഉൽപാദനം വിപ്ലവമല്ലല്ലോ. ഉൽപാദനം കുറഞ്ഞ നാടൻ പശുക്കൾക്കു ഉൽപാദനക്ഷമത കൂടിയ ജേഴ്സി, സിന്ധി കാളകളുടെ ബീജം കൃത്രിമമാർഗ്ഗങ്ങളിൽ കുത്തിവെച്ച് വർഗ ശുദ്ധീകരണം നടത്തി പാൽ ഉൽപാദനം വർദ്ധിപ്പിക്കുക എന്ന ലക്ഷ്യത്തോടെ കേന്ദ്ര ഗവൺമെന്റ് പദ്ധതി ആവിഷ്ക്കരിച്ചു. N.E.S.Block കളിൽ കൂടിയാണ് ഈ പദ്ധതി പ്രചരിപ്പിച്ചത്. എന്നാൽ നാടൻ വിത്തു കാളകളെ സംരക്ഷിക്കുന്ന വ്യക്തികൾ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പിൻബലത്തിൽ എതിർപ്പുമായി രംഗത്തെത്തി. കൃത്രിമ ബീജസങ്കലനം നടത്തിയാൽ നാടൻ പശുക്കളുടെ ഗർഭപാത്രം വികസിച്ചു പൊട്ടിപ്പോകുമെന്ന വ്യാജപ്രചാരണം അഴിച്ചുവിട്ടു. പാലുൽപാദന മേഖലയെ തളർത്തുന്നതിനേ അതു സഹായമായുള്ളു.

അമേരിക്കാ ഗ്രാമവികസനത്തിന് "കൗണ്ടി ഏജൻസികൾ" രൂപീകരിച്ചാണ് പ്രവർത്തനങ്ങൾ നടത്തിയത്. അതിന്റെ ചുവടുപിടിച്ചാണ് നാഷണൽ എക്സ്റ്റൻഷൻ ബ്ലോക്കുകൾ (N.E.S Block) ഇൻഡ്യൻ ഗ്രാമങ്ങളുടെ സമഗ്ര പുരോഗതിക്കു രൂപീകരിച്ചു പ്രവർത്തിച്ചത്. കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഈ വികസന പദ്ധതിയെ എതിർത്തു. "അമേരിക്കൻ മോഡൽ അറബിക്കടലിൽ" എന്ന മുദ്രാവാക്യവുമായി കേരളത്തിലങ്ങോളമിങ്ങോളം പാർട്ടി സമരപരിപാടികൾ സംഘടിപ്പിച്ചു. പിൽക്കാലത്ത് അവർ തന്നെ അതിന്റെ പ്രോക്താക്കളായി എന്നതു ചരിത്രസത്യം.

## സർക്കാർ അവാർഡ് (മാടപ്പള്ളി ബ്ലോക്ക്)

1958-ൽ കോട്ടയം ജില്ല വിഭജിച്ച് കുട്ടനാടും അപ്പർ കുട്ടനാടും പ്രദേശങ്ങൾ ഉൾക്കൊള്ളിച്ച് ആലപ്പുഴ ജില്ല രൂപീകരിച്ചു. എന്നെ കോട്ടയം ജില്ലയിൽ ചങ്ങനാശ്ശേരിക്കടുത്ത പ്രദേശമായ മാടപ്പള്ളി ബ്ലോക്കിലേക്ക് സ്ഥലം മാറ്റി വാകത്താനം പഞ്ചായത്തിൽ നിയമിച്ചു. ഭാര്യ ഏലിയാമ്മ പള്ളം ബ്ലോക്കിൽ പുതുപ്പള്ളി പഞ്ചായത്തിലും നിയമിതയായി. ഔദ്യോഗിക കൃത്യനിർവഹണ സൗകര്യാർത്ഥം പുതുപ്പള്ളിപ്പള്ളിക്ക് സമീപം പട്ടശ്ശേരിൽ ഐപ്പിന്റെ വക കെട്ടിടത്തിൽ താമസമാക്കി. കരോട്ടുവള്ളക്കാലിൽ ശ്രീ. ഉമ്മൻചാണ്ടിയുടെ ഭവനത്തിന് സമീപമാണ് ആ വീട്. അക്കാലത്ത് ശ്രീ. ഉമ്മൻചാണ്ടി യൂത്ത് കോൺഗ്രസ് നേതാവായി ശോഭിക്കുന്ന കാലം. അദ്ദേഹവുമായി പരിചയപ്പെടുവാൻ അക്കാലത്തു സാധിച്ചു. 1958 മുതൽ 1961 വരെ അവിടെ താമസിച്ചു. മാടപ്പള്ളി ബ്ലോക്കിൽ

വാകത്താനം പഞ്ചായത്തിൽ ജോലി ചെയ്തു. ഏറ്റവും കൂടുതൽ വികസന പ്രവർത്തനങ്ങൾ നടത്തുന്ന പഞ്ചായത്തിനും വികസന ഉദ്യോഗസ്ഥനും കാഷ് അവാർഡും മെറിറ്റ് സർട്ടിഫിക്കറ്റും നൽകുന്ന ഏർപ്പാട് ഡെവലപ്പ്മെന്റ് ഡിപ്പാർട്ടുമെന്റിൽ ഉണ്ടായിരുന്നു. പ്രവർത്തനങ്ങളെ വിലയിരുത്തുവാൻ ഇവാലുവേഷൻ കമ്മറ്റി രൂപീകരിച്ചിരുന്നു. 1961-ലെ മികച്ച പഞ്ചായത്തായി വാകത്താനവും മികച്ച വികസന പ്രവർത്തകനായി എന്നെയും കോട്ടയം ജില്ലയിൽ നിന്നും തെരഞ്ഞെടുത്തു. 1962 ഓഗസ്റ്റ് 15-ലെ സ്വാതന്ത്ര്യ ദിനാഘോഷത്തോടനുബന്ധിച്ച് കോട്ടയം പോലീസ് പരേഡ് ഗ്രൗണ്ടിൽ നടന്ന ചടങ്ങിൽ അന്നത്തെ ആഭ്യന്തരമന്ത്രി യശ്ശശ്ശരീരനായ പി. റ്റി. ചാക്കോ എനിക്ക് കാഷ് അവാർഡും മെറിറ്റ് സർട്ടിഫിക്കറ്റും തന്ന് ആദരിച്ചു. അതിന്റെ പടം ഇപ്പോഴും എന്റെ ഭവനത്തിൽ സൂക്ഷിച്ചിട്ടുണ്ട്. എന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു ആ സംഭവം.

## വാഴൂർ ബ്ലോക്കിൽ

1962-ൽ വാഴൂർ ബ്ലോക്കിലേക്ക് എന്നെ സ്ഥലംമാറ്റി നിയമിച്ചു. പുതുപ്പള്ളിയിൽ നിന്നും വാഴൂരേക്ക് താമസം മാറ്റി. പൊടിപ്പാറക്കൽ ചാക്കോയിൽ നിന്നും 1962-ൽ ഇപ്പോൾ ഞാൻ താമസിക്കുന്ന സ്ഥലം വാങ്ങി.



**ആഭ്യന്തരമന്ത്രി പി. റ്റി. ചാക്കോ കാഷ് അവാർഡും മെറിറ്റ് സർട്ടിഫിക്കറ്റും തന്ന് ആദരിക്കുന്നു.**

അവിടെ ഒരു വീട് പണികഴിപ്പിച്ചു. 1964 സെപ്റ്റംബർ നാലിനു അവിടെ താമസമാക്കി.

## വൈക്കം ബ്ലോക്കിൽ

1963-ൽ എന്നെ വൈക്കം ബ്ലോക്കിലേക്കു സ്ഥലം മാറ്റി. അത് എനിക്കു അസൗകര്യമായി. യശ്ശശരീരനായ ശ്രീ. പി. റ്റി. ചാക്കോ അക്കാലത്ത് ആഭ്യന്തരമന്ത്രിയാണ്. അദ്ദേഹമാണ് എനിക്ക് അവാർഡു തന്നത്. എല്ലാ ശനിയായ്ച രാത്രിയിലും അദ്ദേഹം സ്വന്തം വീട്ടിൽ വരും. ഒരു ദിവസം ഞാൻ ചാമംപതാലിൽ അദ്ദേഹത്തെ കണ്ടു. എന്റെ സ്ഥലംമാറ്റക്കാര്യം അറിയിച്ചു. അപ്പോൾ തന്നെ കോട്ടയം കലക്ടറെ വിളിച്ച് എനിക്കു സൗക ര്യമായ സ്ഥാനത്തു സ്ഥലംമാറ്റം കൊടുക്കുവാൻ ഉത്തരവായി. വാഴൂ രിൽ ഒഴിവില്ലാത്തതിനാൽ കാഞ്ഞിരപ്പള്ളിയിൽ നിയമിച്ചു.

## കുടികിടപ്പുകാർക്ക് പട്ടയം

1970-ൽ അന്നത്തെ ഇടതുപക്ഷ സർക്കാർ ഭൂപരിഷ്ക്കരണ നിയമം പാസ്സാക്കി. ശ്രീമതി കെ. ആർ. ഗൗരിയമ്മ റവന്യൂ വകുപ്പു മന്ത്രി. ദീർഘ കാലമായി കർഷകരും കുടികിടപ്പുകാരും അവരവരുടെ ഭൂമിയുടെ കൈവ ശാവകാശരേഖ നൽകണമെന്നുള്ള ആവശ്യം സർക്കാർ നടപ്പിലാക്കി. ബ്ലോക്ക് ഡവലപ്മെന്റ് ആഫീസർമാരെയും സ്പെഷ്യൽ തഹസീൽദാ ർമാരെയും ട്രൈബൂണലുകളായി നിയമിച്ചു. പാമ്പാടി ബി.ഡി.ഒ. യും ട്രൈബൂണലായി. ഞാൻ പാമ്പാടി ബ്ലോക്കിൽ ജോലി ചെയ്യുകയായി രുന്നു. എന്നെ ട്രൈബ്യൂണലിന്റെ അസിസ്റ്റന്റായി നിയമിച്ചു. പാമ്പാടി ബ്ലോക്കു പ്രദേശത്തുള്ള അഞ്ച് പഞ്ചായത്തിലുമുള്ള കുടികിടപ്പുകാർക്ക് പത്തു സെന്റ് വീതം സ്ഥലത്തിനും പാട്ടകൃഷിക്കാർക്കും അവരവരുടെ കൈവശ ഭൂമിക്കു പട്ടയം നൽകി. ദീർഘകാലമായി സാമൂഹ്യസംഘട നകളും മതസംഘടനകളും സാംസ്ക്കാരിക നായകന്മാരും ആവശ്യപ്പെ ട്ടിട്ടും നടപ്പിലാക്കാതിരുന്ന ഈ ആവശ്യം സർക്കാർ നിയമം മൂലം നട പ്പിലാക്കി. അതിൽ പങ്കാളിയാകുവാനുള്ള ഭാഗ്യം എനിക്കുമുണ്ടായി.

## കാഞ്ഞിരപ്പള്ളി ബ്ലോക്കിൽ

1963 മുതൽ 1969 വരെ കാഞ്ഞിരപ്പള്ളിയിൽ ജോലി ചെയ്തു. എന്റെ സർവീസ് കാലത്തെ ഏറ്റവും പ്രധാനപ്പെട്ട കാലയളവായിരുന്നു അത്. രണ്ടു പ്രാവശ്യം "ഗുഡ് സർവീസ് എൻട്രി" കിട്ടി. കെ. റ്റി. തോമസ് കരി പ്പറമ്പിൽ എം.എൽ.എ., കെ. വി. കുര്യൻ പൊട്ടക്കുളം എം.എൽ.എ. എന്നി വരെ കൂടാതെ പല കർഷക പ്രമുഖരെയും പരിചയപ്പെടാനിടയായി. കെ. വി. കുര്യൻ എം.എൽ.എ. പിൽക്കാലത്ത് കേരള പബ്ലിക് സർവീസ് കമ്മീ ഷൻ അംഗമായി. 1966-ൽ എന്നെ ഒരു ഡിപ്ലോമാ കോഴ്സിനു തെരഞ്ഞെ ടുത്തു. "അഡ്വാൻസ് അഗ്രിക്കൾച്ചറൽ സ്റ്റഡീസിന്" ഫസ്റ്റ് ക്ലാസ്സ് ഡിസ്റ്റിം

ഗ്ഷനിൽ ജയിച്ചു. അതുകൊണ്ട് അഗ്രിക്കൾച്ചർ ഗ്രാജുവേറ്റിനോടൊപ്പം പി.എസ്.സി. നടത്തിയ കൃഷി ഓഫീസർ ടെസ്റ്റിൽ എനിക്കും സിലക്ഷൻ കിട്ടി.

## അഗ്രിക്കൾച്ചർ ആഫീസർ (കണ്ണൂർ,പൈനാവ്, പൊൻകുന്നം, കുമ്പനാട്)

കേരളത്തിലെ മെച്ചപ്പെട്ട വികസന ഉദ്യോഗസ്ഥനായി എന്നെ തെരഞ്ഞെടുത്തതിനെത്തുടർന്ന് ഒരു ഡിപ്ലോമാ കോഴ്സിനു എന്നെ വികസനവകുപ്പിൽ നിന്നും നിയോഗിച്ചു. ആ കോഴ്സിൽ ഡിസ്റ്റിംഗ്ഷനോടുകൂടി പാസ്സായി. അതുകൊണ്ട്. ബി.എസ്.സി. അഗ്രിക്കൾച്ചർ കോഴ്സില്ലാത്തവരോടൊപ്പം കൃഷി ഓഫീസർ തെരഞ്ഞെടുപ്പു പരീക്ഷയിൽ എഴുതുവാൻ കേരള പബ്ലിക് സർവ്വീസ് കമ്മീക്ഷൻ എന്നെ അനുവദിച്ചു. 1975 ഫെബ്രുവരി 22-നു കേരള പി.എസ്.സി. നടത്തിയ അഗ്രിക്കൾച്ചർ ആഫീസേഴ്സ് ടെസ്റ്റിൽ 15-ാമതു റാങ്കിൽ പാസ്സായി. എന്റെ നിയമനത്തിനു കൃഷിവകുപ്പിൽ നിന്നും ചില തടസ്സങ്ങൾ ഉന്നയിച്ചു. ഗവൺമെന്റിൽ ഞാൻ ഒരു അപേക്ഷ സമർപ്പിച്ചു. ഹൈക്കോടതിയിൽ ബാരിസ്റ്റർ എസ്സ്. ഈശ്വരയ്യർ മുഖാന്തിരം ഒരു കേസ്സും ഫയൽ ചെയ്തു. എന്റെ അപേക്ഷ കൃഷിവകുപ്പു മന്ത്രി പരിഗണിച്ച് എന്നെ കൃഷി ആഫീസറായി കണ്ണൂരിൽ കൂടാളിയിൽ നിയമിച്ചു. എനിക്കു നിയമനം ലഭിക്കുവാൻ ശ്രീ. ഉമ്മൻചാണ്ടി എന്നെ സഹായിച്ചു. അത് നന്ദിയോടെ സ്മരിക്കുന്നു. അദ്ദേഹത്തോട് ഞാൻ എന്നും കടപ്പെട്ടിരിക്കുന്നു. കോടതിവിധിയും എനിക്കനുകൂലമായിരുന്നു. കണ്ണൂരിൽ ഒരു വർഷക്കാലം വേൾഡ് ബാങ്കിന്റെ ധനസഹായത്തോടുകൂടി നടപ്പിലാക്കിയ പ്രോജക്റ്റിൽ ജോലി ചെയ്തു. അവിടെനിന്നും ഇടുക്കിയിൽ പൈനാവിലും പിന്നീട് പൊൻകുന്നത്തും കുമ്പനാട്ടും കൃഷി ആഫീസറായി പ്രവർത്തിച്ചു.

## അഗ്രിക്കൾച്ചർ ഡവലപ്മെന്റ് ആഫീസർ

1983-ൽ എന്നെ അഗ്രിക്കൾച്ചർ ഡവലപ്മെന്റ് ആഫീസറായി പ്രൊമോട്ടു ചെയ്തു കോട്ടയത്തു വിജയപുരത്തു നിയമിച്ചു. 1986 ഫെബ്രുവരിയിൽ വിവിധ വകുപ്പുകളിലായി 33 വർഷത്തെ സേവനത്തിനുശേഷം വിരമിച്ചു.

## സപ്തതി ആഘോഷം 2002 ഫെബ്രുവരി 10

സാമൂഹ്യരംഗത്തും കാർഷിക മേഖലയിലും ആദ്ധ്യാത്മിക കാര്യങ്ങളിലും എന്റെ എളിയ പ്രവർത്തനങ്ങളുടെ അടിസ്ഥാനത്തിൽ എന്റെ സപ്തതി ആഘോഷിക്കുന്നതിന് ഇന്നാട്ടിലുള്ള സുഹൃത്തുക്കൾ നിശ്ചയിച്ചു. 2002-ലെ മലങ്കര മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പ് രാഷ്ട്രീയവും

ഇതിന് പ്രേരകമായി. 2002 ഫെബ്രുവരി 10-നു ഞായറാഴ്ച 4 മണിക്കു വാഴൂർ Y.M.C.A. ഹാളിൽ അനുമോദന സമ്മേളനം നടന്നു. വാഴൂർ ഗ്രാമ പഞ്ചായത്ത് പ്രസിഡണ്ട് ശ്രീമതി ഓമന അരവിന്ദാക്ഷൻ അദ്ധ്യക്ഷം വഹിച്ച യോഗം പ്രൊഫ. കെ. നാരായണക്കുറുപ്പ് M.L.A. ഉദ്ഘാടനം ചെയ്തു. ശ്രീ. ഉമ്മൻചാണ്ടി M.L.A. പൊന്നാടയണിയിച്ച് എന്നെ ആദരിച്ചു. ശ്രീ. പാലാ കെ. എം. മാത്യു Ex MP, വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ, റവ. ഫാ. ഡോ. ജേക്കബ് കുര്യൻ, റവ. ഫാ. ജോസ് നിലത്തുമൂക്കിൽ, റവ. ഫാ. നെൽസൺ ചാക്കോ, റവ. ഫാ. പി. എം. മാണി പന്തനാലിൽ, ശ്രീ. കാനം രാജേന്ദ്രൻ Ex MLA, ശ്രീ. വി. എൻ. രാമകൃഷ്ണൻ നായർ (ഫാർമേഴ്സ് ബാങ്ക് പ്രസിഡണ്ട്), ശ്രീ. റോയി പാറക്കൽ (പഞ്ചായത്ത് മെമ്പർ), വൈ.എം.സി.എ. സബ് റീജിണൽ പ്രസിഡണ്ട് ശ്രീ. ജയിംസ് പുത്തൻവീട്ടിൽ എന്നിവർ ആശംസകളർപ്പിച്ച് പാരിതോഷികങ്ങൾ നൽകി. കൺവീനറന്മാരായി സർവ്വശ്രീ. രാജൻ ജോർജ്ജ് പണിക്കർ, രാജു സി. ചെറിയാൻ, പി. കെ. കുരുവിള പാറേൽ, റ്റി. റ്റി. ചാക്കോ, ശങ്കരനാരായണപിള്ള വട്ടമല, ജോസഫ് കുരുവിള മുണ്ടമറ്റം എന്നിവർ നേതൃത്വം നൽകി.

## ഡയബെറ്റിക് രോഗം

1980 മുതൽ ഞാൻ ഡയബെറ്റിക് രോഗിയാണ്. സർക്കാർ സർവ്വീസ് കാലത്തു ചിട്ടയായ ജീവിതക്രമമായിരുന്നതിനാൽ രോഗം മൂർച്ഛിച്ചില്ല. റിട്ടയർമെന്റിനു ശേഷമുള്ള സാമൂഹ്യ, രാഷ്ട്രീയ പ്രവർത്തനങ്ങളും ആഹാരരീതിയും രോഗം വർദ്ധിപ്പിക്കുവാൻ സഹായകമായി. 2005 ജൂൺ 18 മുതൽ നടക്കാൻ ബുദ്ധിമുട്ടനുഭവപ്പെട്ടു. ഇടതുകാൽ ശോഷിച്ചു. കറുത്ത നിറമായി. രക്തഓട്ടം നന്നേ കുറഞ്ഞു. കൂനിൻമേൽ കുരു എന്നപോലെ ഇടതുകാലിന്റെ ചെറുവിരലിൽ ഒരു മുറിവുണ്ടായി. അടുത്തുള്ള ആസ്പത്രി ചികിൽസ രോഗം വർദ്ധിക്കാൻ ഇടയായി. ആയുർവേദ ചികിൽസയ്ക്ക് പാലാ മാതാ ആശുപത്രിയിൽ 2005 ജൂലൈയിൽ അഡ്മിറ്റായി. രോഗം ശമിച്ചു. 2005 ആഗസ്റ്റ് 31-നു ഡിസ്ചാർജായി. അധികം യാത്ര ചെയ്യരുതെന്നു ഡോക്ടർമാർ നിർദ്ദേശിച്ചിരുന്നു. എന്നാൽ വാഴൂർ പള്ളിയുടെ പാരീഷ്ഹാൾ നിർമ്മാണത്തിനുള്ള ധനസമാഹരണത്തിന് വികാരി റവ. ഫാ. സി. കെ. വർഗീസ് കൊച്ചേരിയോടൊപ്പം സ്വന്തം കാർ ഡ്രൈവ് ചെയ്തു തുടരെ കുറച്ചു ദിവസങ്ങൾ യാത്ര ചെയ്തു. വീണ്ടും രോഗം വർദ്ധിച്ചതിനാൽ ആയുർവേദ ചികിൽസ ചെയ്തു. 2006 ഡിസംബർ 13-നു ഡിസ്ചാർജു ചെയ്തു. 2008 മാർച്ച് 26-നു പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുനാൾ നടത്തിപ്പിന്റെ ആലോചനായോഗത്തിന് സംബന്ധിക്കുന്നതിന് കാറിൽ പാമ്പാടിക്കു യാത്ര പോകുന്ന വഴിയിൽ 12-ാം മൈലിൽ വെച്ച് ഹൃദയാഘാതമുണ്ടായി. കൂടെയുണ്ടായിരുന്ന

സുഹൃത്ത് കോട്ടയം മെഡിക്കൽ സെന്ററിൽ അഡ്മിറ്റാക്കി. രോഗം ഭേദമായി. മാർച്ച് 31-നു ഡിസ്ചാർജു ചെയ്തു. എങ്കിലും 2008 ഏപ്രിൽ പത്തിനു വീണ്ടും ഹൃദയാഘാതമുണ്ടായി. കോട്ടയം മെഡിക്കൽ സെന്ററിലെ ചികിൽസ മതിയാകാതെ വന്നതിനാൽ തിരുവനന്തപുരം കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിൽ (K.I.M.S.) എന്നെ അഡ്മിറ്റാക്കി. ആൻജിയോപ്ലാസ്റ്റിസിറ്റ് ചെയ്തു. ഡയബെറ്റിക്കു രോഗം മൂർച്ഛിച്ചു. ഇടതുകാലിന്റെ വിരലുകൾ ഉണങ്ങാൻ തുടങ്ങി. ആയതു നീക്കം ചെയ്തു. വളരെയേറെ വേദന സഹിച്ചു. രാത്രികൾ ഉറക്കമില്ലാതെ കഴിച്ചു. പ്രാർത്ഥനയിലും ശുഭാപ്തി വിശ്വാസത്തിലും നാളുകൾ നീക്കി. മുറിവു കരിയാതായി. വീണ്ടും കാല് മുറിക്കണമെന്ന് ഡോക്ടർ നിർദ്ദേശിച്ചു. മുറിക്കണ്ടെന്നു ഞാനും. കൂടുതൽ വിദഗ്ദ ഡോക്ടറുടെ അഭിപ്രായത്തിനു വിട്ടു. ചികിൽസ തുടർന്നു. രോഗം ഭേദമായി. ഡയബെറ്റിക്കു മൂലം വൃക്കകൾ ബലഹീനമായി. പല പ്രാവശ്യം ഡയാലിസിസ് ചെയ്തു. കണ്ണുകൾ കാഴ്ചയില്ലാതായി, കണ്ണുകൾ ഓപ്പറേറ്റു ചെയ്തു. രോഗം ഭേദമായി. ഒരു പുതിയ ജീവിതത്തിലേക്കു മടങ്ങിവന്നു. 2009 ഡിസംബർ 12-നു ഡിസ്ചാർജു ചെയ്തു. "രോഗസൗഖ്യം ദൈവത്തിന്റെ ദാനമെന്നു" ഞാൻ അനുഭവത്തിൽ അറിഞ്ഞു. എന്റെ ദൈവം എന്നെ കൈവിടുകയില്ല  ഉപേക്ഷിക്കുകയുമില്ലെന്നുള്ള ഉറച്ച വിശ്വാസം എന്നെ ബലപ്പെടുത്തി. സൗഖ്യം തന്ന ദൈവത്തെ മഹത്വപ്പെടുത്തുന്നു. രോഗശുശ്രൂഷയിൽ എന്റെ സഹധർമ്മിണി ഏലിയാമ്മയുടെ ശ്രദ്ധാപൂർവ്വമായ ശുശ്രൂഷ വളരെ ആശ്വാസമായിരുന്നു. ആശുപത്രികളിലും ഭവനങ്ങളിലുമുള്ള പരിചരണം വളരെ ക്ഷമയോടും അതീവ ശ്രദ്ധയോടും ശുഷ്കാന്തിയോടും വളരെ സ്നേഹത്തോടും ദീർഘകാലം ശുശ്രൂഷ തുടർന്നു. ഇപ്പോഴും അങ്ങനെ തന്നെ. ചികിൽസാ കാലം ഇളയപുത്രൻ സാമിന്റെ തിരുവനന്തപുരത്തെ കേശവദാസപുരത്തുള്ള വീട്ടിലെ താമസം വളരെ സൗകര്യമായി. 22 വർഷം മുമ്പ് അവിടെ വീടും സ്ഥലവും ക്രമപ്പെടുത്തിയിരുന്നു. ഇപ്പോൾ മൂത്ത പുത്രൻ സജിയോടൊപ്പം വാഴൂർ പുളിക്കൽ കവലയിൽ താമസിക്കുന്നു. അത്യാവശ്യ യാത്രകൾ ചെയ്യുന്നു. പള്ളിയിൽ ആരാധനയ്ക്കും മറ്റ് അത്യാവശ്യ കാര്യങ്ങൾക്കും മാത്രം പോകുന്നു. എന്നെ KIMS ൽ ചികിൽസിച്ച ഡോ. ആർ. വി. നായർ, ഡോ. പി. രാമകൃഷ്ണപിള്ള, ഡോ. കെ. രാമകൃഷ്ണൻ നായർ, നഴ്സ് മിനി വർഗീസ്, നഴ്സ് രാജീവ് എന്നിവരുടെ നിസ്തുല സേവനങ്ങളെ നന്ദിയോടെ സ്മരിക്കുന്നു. എന്റെ രോഗാവസ്ഥയിൽ സമാശ്വസിപ്പിച്ച് എനിക്കുവേണ്ടി പ്രാർത്ഥിച്ച എല്ലാവരെയും പ്രത്യേകിച്ച് എന്റെ രോഗക്കിടക്കയിൽ സന്ദർശിച്ച് സമാശ്വസിപ്പിച്ച അഭി. ഔഗേൻ മാർ ദീവന്നാസ്യോസ് തിരുമേനി, അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി, വെരി. റവ. പി. സി. യോ

ഹന്നാൻ റമ്പാൻ, വെരി. റവ. ഗീവർഗീസ് റമ്പാൻ ഇലവുക്കാട്ട്, റവ. ഡോ. ജേക്കബ് കുര്യൻ അച്ചൻ, റവ. ഫാ. സി. കെ വർഗീസ് കൊച്ചേരി, റവ. ഫാ. തോമസ് വർഗീസ്, റവ. ഫാ. പി. എം. മാണി പന്തനാലിൽ, റവ. ഫാ. ജോസ് നിലത്തുമൂക്കിൽ, റവ. ഫാ. വി. എം. ഏബ്രഹാം വാഴക്കൽ എന്നിവരെ നന്ദിയോടെ സ്മരിക്കുന്നു. കൂടാതെ വാഴൂർ സെന്റ് പീറ്റേഴ്സ്, നെടുമാവ് സെന്റ് പോൾസ്, പുളിക്കൽകവല സെന്റ് മേരീസ് കാത്തലിക്, എബനേസർ മാർത്തോമ്മാ പള്ളി ഇടവകാംഗങ്ങൾ, വൈ. എം.സി.എ., സീനിയർ സിറ്റിസൺസ് ഫോറം ഭാരവാഹികൾ, രാഷ്ട്രീയ സാമൂഹ്യ സാംസ്ക്കാരിക, ആദ്ധ്യാത്മിക പ്രവർത്തകർ എന്നിവരുടെ സാന്നിദ്ധ്യവും പ്രാർത്ഥനയും ഏറ്റവും നന്ദിയോടെ സ്മരിക്കുന്നു.

## ഭാഗം നാല്

# എന്റെ നാട്

### പുളിക്കൽകവല

ചങ്ങനാശ്ശേരി - വാഴൂർ റോഡും കെ.കെ. റോഡും സംഗമിക്കുന്ന സ്ഥലമാണ് പുളിക്കൽകവല. വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി ഇവിടെ സ്ഥിതി ചെയ്യുന്നു. കാനത്തിനു സമീപം മുണ്ടൻകുന്നിൽ നിന്നും ഉൽഭവിച്ച് "മാലം" കണ്ടത്തിൽക്കൂടി ഒഴുകി പുളിക്കൽ കവലയെ ആശ്ലേഷിച്ച് പ്രയാണം ചെയ്ത് പന്നകംതോട് മീനച്ചിലാറ്റിൽ പതിക്കുന്നു. പുളിക്കൽ കവലയ്ക്കു സമീപം കെ.കെ. റോഡിനു കുറുകെ പന്നകം പാലമുണ്ട്. അതിനു സമീപം പുളിക്കൽ കവല സെന്റ് മേരീസ് കത്തോലിക്കാ പള്ളി സ്ഥിതിചെയ്യുന്നു. ഇപ്പോൾ സെന്റ് മേരീസ് പള്ളി നിൽക്കുന്ന സ്ഥലത്തിന് സമീപം ഒരു വലിയ പുളി നിന്നിരുന്നു എന്നും തിരുവിതാംകൂർ സർവ്വെ റിക്കാർഡിൽ ആ പുളിമരം രേഖപ്പെടുത്തിയിരുന്നു എന്നും ഐതിഹ്യം. ആ വൻ പുളിമരത്തിനു സമീപം ഒരു ക്രൈസ്തവ കുടുംബം താമസിച്ചിരുന്നു. അവർ 'പുളിക്കൽക്കാർ' എന്ന് അറിയപ്പെടുന്നു എന്നും അങ്ങനെ ഈ സ്ഥലത്തിനു പുളിക്കൽ കവല എന്നു പേരായി എന്നും പുരാണം. ആ കുടുംബ ശ്രേണിയിൽപ്പെട്ടവർ ഇപ്പോഴും പുളിക്കൽകവലയ്ക്കു സമീപം താമസിക്കുന്നുണ്ട്.

വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളിയുടെ സ്ഥാപനത്തോടുകൂടി ബഹു. ചെറിയമഠത്തിൽ യാക്കോബു കത്തനാരുടെ ശ്രമഫലമായി കെ. കെ. റോഡ് ഡീവിയേറ്റു ചെയ്ത് പള്ളിയുടെ പുരോഭാഗത്തുകൂടി വെട്ടിച്ചതാണെന്ന് പറയപ്പെടുന്നു. അദ്ദേഹത്തിന്റെ ഒരു കുടുംബ ബന്ധുവായ ഡോ. മേരി പുന്നൻ തിരുവിതാംകൂർ രാജകൊട്ടാരം ഡോക്ടറായിരുന്നു പോൽ. അവരുടെ സ്വാധീനമാണ് കെ. കെ. റോഡ്, ഡീവിയേറ്റു ചെയ്യുവാൻ ബഹു. അച്ചന് സാദ്ധ്യമായതെന്ന് പറയപ്പെടുന്നു.

### വഴിയമ്പലം

ആനിക്കാട് പ്രസിദ്ധമായ വടുതല കുടുംബക്കാർ വകയായിരുന്നു പുളിക്കൽ കവല പ്രദേശം. കാലാകാലങ്ങളായി ജനങ്ങൾ കുടിയേറി കൈവശപ്പെടുത്തി സ്ഥിര ദേഹണ്ഡങ്ങൾ ചെയ്ത് സ്ഥിരതാമസമാക്കി. വടുതല കുടുംബക്കാർ ജനോപകാരപ്രദമായ കാര്യങ്ങൾക്ക് ഒരേക്കർ സ്ഥലം നീക്കിയിട്ടിരുന്നു. അതാണ് വഴിയമ്പലപ്പറമ്പ്. പാന്ഥന്മാർക്ക് വിശ്രമിക്കുന്നതിന് ഒരു വഴിയമ്പലവും ദാഹശമനത്തിന് മോരിൻവെള്ളം വിതരണം ചെയ്യുന്നതിനുള്ള ക്രമീകരണവും ചെയ്തിരുന്നു. സാധനങ്ങൾ തലച്ചു

മടായി കൊണ്ടുപോയിരുന്നു. ചുമന്ന് ക്ഷീണിക്കുമ്പോൾ ചുമട് ഇറക്കി വയ്ക്കുന്നതിന് 'ചുമടുതാങ്ങി'യും അവിടെ സ്ഥാപിച്ചിരുന്നു.

**ചുമടു താങ്ങി**

ഉദ്ദേശം അഞ്ചടി ഉയരമുള്ള 3 കരിങ്കല്ലു തൂണുകളിൽ കരിങ്കല്ലു പാളികൾ വെച്ച് ഉറപ്പിച്ചതാണ് ചുമടുതാങ്ങി. ഇളപ്പെന്നും പറയും.

**മോരിൻ വെള്ളം**

വഴിയമ്പലത്തിന്റെ മധ്യത്തിൽ മനോഹരമായി കൊത്തിയെടുത്ത ഒരു വലിയ കൽത്തൊട്ടിയുണ്ട്. വേനൽക്കാലമാകുമ്പോൾ മോരിൻവെള്ളം തയ്യാറാക്കാനുള്ളതാണ് കൽത്തൊട്ടി. ആനിക്കാട് വടുതല തറവാട്ടിലെ കാരണവരുടെ ചെലവിലാണ് ഈ ദാഹശമനി വിതരണം. മോരിൻ വെള്ളം തയ്യാറാക്കി വിതരണം ചെയ്യുന്നതിന് ഒരാളിനെ ചുമതലപ്പെടുത്തിയിട്ടുണ്ട്. ഇഞ്ചി, ഉള്ളി, കറിവേപ്പില, ഉപ്പ്, നാരകത്തില എന്നിവയും കണക്കിന് വെള്ളവും മോരും ചേർത്ത് മോരിൻവെള്ളം തയ്യാറാക്കും. ഏകദേശം പകൽ പതിനൊന്നുമണി മുതലാണ് വിതരണം. വിശപ്പും ദാഹവും മാറ്റുവാൻ പോന്നതാണ് ഈ വിഭവം. സെന്റ് പീറ്റേഴ്സ് എൽ.പി. സ്ക്കൂൾ വിദ്യാർത്ഥിയായ ഞാനും കൂട്ടുകാരും ഇന്റർവെൽ സമയത്ത് ഓടിയെത്തി മോരിൻവെള്ളം കുടിക്കും. കമുകിൻപാള പ്രത്യേകമായി കുത്തിയെടുത്ത് അതിൽ ഒഴിച്ചുതരും. വലിയ ചിരട്ടയും ഉപയോഗിക്കാറുണ്ട്. ഉച്ചഭക്ഷണത്തിനു വകയില്ലാത്ത കുട്ടികൾ ഈ പാനീയം ആവശ്യം പോലെ അകത്താക്കും. പാന്ഥന്മാർക്കും ഒരനുഗ്രഹമാണ് ഈ പാനീയം.

കാലം മാറി. പാന്ഥന്മാർ നന്നേ കുറവ്. തലച്ചുമടില്ല. 'ഓട്ടോ' യുഗം. പ്രഭാത - സായാഹ്ന സവാരി ഫാഷൻ. "നടപ്പ്" ആരോഗ്യ പരിപാലന ഉപാധിയായി ഡോക്ടറുടെ നിർദ്ദേശമായി.

**കുത്തകകൾ**

കേരളത്തിന്റെ ജലസമ്പത്ത് ചൂഷണം ചെയ്യുവാൻ തുടങ്ങി. വിവിധ ഇനം നിറം കലർത്തി മനോഹരമായ ലേബൽ ഒട്ടിച്ച് പലതരം കുപ്പികളിൽ നമ്മുടെ ശുദ്ധജലം സുലഭമായി വൻ തുക ഈടാക്കി കുത്തകകൾ വിറ്റഴിക്കുന്നു. മോരിൻവെള്ളത്തെയും ഇളനീരിനെയും ജീരകവെള്ളത്തെയും ചുക്കുവെള്ളത്തെയും കഞ്ഞിവെള്ളത്തെയും പാടേ തള്ളിക്കളഞ്ഞു. തൽസ്ഥാനത്ത് ആരോഗ്യപ്രശ്നങ്ങൾ സൃഷ്ടിക്കുന്ന പാനീയമായി നിറം കലർത്തിയ മാലിന്യവെള്ളം കുട്ടികൾക്കും മുതിർന്നവർക്കും ഒരു ഹരമായി. കുടൽവ്യണങ്ങൾ, കാൻസർ, സാർവത്രികം. യാത്ര വാഹനത്തിൽ മാത്രമായി ചുരുങ്ങി. സ്വന്തം വാഹനമില്ലാത്തവർക്ക് ഓട്ടോ ശരണം. വഴിയമ്പലങ്ങളും ചുമടുതാങ്ങികളും മോരിൻവെള്ളവും കഥാവ

ശേഷമായി. പുളിക്കൽകവലയിലെ വഴിയമ്പലം മനോഹരമായി പണി കഴിപ്പിച്ചതായിരുന്നു. ഭംഗിയായി കൊത്തിയെടുത്ത കരിങ്കൽത്തൂണുകളിൽ മെച്ചമായ തടിയിൽ കലാഭംഗിയാൽ തീർത്ത മേൽക്കൂരയിൽ ഓടു പാകി തറ കരിങ്കല്ലു വിരിച്ച് അരഭിത്തി കെട്ടി കരിങ്കല്ലു പാളി ഇരിപ്പിടമാക്കി സജ്ജീകരിച്ച വഴിയമ്പലം ഇന്നു നാമവശേഷമായി. ദീർഘകാലം മോരിൻവെള്ളം തയ്യാറാക്കിയ കൽത്തൊട്ടി വഴിയമ്പല പറമ്പിനു സമീപം അനാഥമായിക്കിടക്കുന്നു. കൽപ്പടവുകൾ കെട്ടി ഭംഗിയായി ഉപയോഗിച്ചിരുന്ന കുളം ഇപ്പോൾ കരയായി.

## ശ്രീകൃഷ്ണസ്വാമി ക്ഷേത്രം

ശബരിമല തീർത്ഥാടകർ കഴിഞ്ഞ കാലങ്ങളിൽ വഴിയമ്പലപ്പറമ്പിൽ വിശ്രമിക്കുമായിരുന്നു. വഴിയമ്പലം ഇല്ലാതായതോടെ വെള്ളക്കല്ലുങ്കൽ കെ. കെ. നാരായണൻ നായർ, ഇ. എസ്. രാഘവൻ ഈട്ടിക്കൽ, കളപ്പുരക്കൽ ഭാസ്ക്കരൻനായർ, കൊല്ലമ്പറമ്പിൽ ഭാസ്ക്കരൻ എന്നിവരുടെ ശ്രമഫലമായി ഒരു ഭജന മന്ദിരം സ്ഥാപിച്ച് മണ്ഡല വ്രതകാലത്ത് ഭജന നടത്തിവന്നു. പിൽക്കാലത്ത് അവിടെ ശ്രീകൃഷ്ണസ്വാമി ക്ഷേത്രം നിർമ്മിച്ചു. പൂജകളും മറ്റ് ആചാരാനുഷ്ടാനങ്ങളും നടന്നുവരുന്നു.

## പുളിക്കൽകവല വാട്ടർ സപ്ലൈ സ്കീം

റൂറൽ വാട്ടർ സപ്ലൈ സ്കീമിൽ ഉൾപ്പെടുത്തി പുളിക്കൽകവലയിൽ വാട്ടർ സപ്ലൈ സ്കീം നടപ്പിലാക്കാനുള്ള ഒരു പദ്ധതി വാഴൂർ ബ്ലോക്കിന്റെയും വാഴൂർ പഞ്ചായത്തിന്റെയും സഹകരണത്തോടുകൂടി പഞ്ചായത്തു മെമ്പർ കെ. കെ. നാരായണൻനായർ തയ്യാറാക്കി. വടുതല കുടുംബത്തിന്റെ വകയായ വഴിയമ്പലപ്പറമ്പിൽ ഒരു കുളം കുത്തി വെള്ളം സംഭരിക്കുന്നതിന് അനുവാദം വാങ്ങി. ഓവർ ഹെഡ് ടാങ്ക് ഏറ്റവും ഉയർന്ന സ്ഥലത്ത് സ്ഥാപിക്കണമായിരുന്നു. വാഴൂർ പള്ളി വക 2 സെന്റ് സ്ഥലം ഡിപ്പാർട്ടുമെന്റിനു ദാനമായി നൽകി. എന്റെയും പി. കെ. തൊമ്മിയുടെയും ശ്രമഫലമായിട്ടാണ് സ്ഥലം ലഭ്യമാക്കി ഈ പദ്ധതി പുളിക്കൽകവലയിൽ യാഥാർത്ഥ്യമാക്കിയത്. വാഴൂർ ബ്ലോക്കിലെ ഉദ്യോഗസ്ഥരായിരുന്നു അക്കാലത്തു ഞങ്ങൾ.

## പുളിക്കൽകവല ചന്ത

ഒരു കാർഷിക ഗ്രാമമായ പുളിക്കൽകവല പ്രദേശത്ത് വടുതല കുടുംബക്കാർ ദാനം ചെയ്ത സ്ഥലത്ത് നാട്ടുകാരുടെ ശ്രമഫലമായി ഒരു ചന്ത നടത്തിയിരുന്നു. കോട്ടയം, ചങ്ങനാശ്ശേരി തുടങ്ങിയ പട്ടണങ്ങളിൽ നിന്നും വ്യാപാരികൾ വന്ന് വിഭവങ്ങൾ ക്രയവിക്രയങ്ങൾ ചെയ്തിരുന്നു. പച്ചക്കറികൾ, ഫലവർഗ്ഗങ്ങൾ, കശുവണ്ടി, നാളികേരം, ഇഞ്ചി, വെറ്റില,

കുരുമുളക് എന്നിവയായിരുന്നു മുഖ്യ വിഭവങ്ങൾ. വാഴക്കുല, വെറ്റില, പച്ചക്കറി എന്നിവ ഞാൻ ചുമന്നു ചന്തയിൽ വിറ്റിട്ടുണ്ട്. പിൽക്കാലത്ത് ചന്ത പ്രവർത്തനരഹിതമായി.

## പുളിക്കൽകവല പ്രദേശം വൈദ്യുതീകരിച്ചു

ആഭ്യന്തരവകുപ്പു മന്ത്രി ശ്രീ. പി. റ്റി. ചാക്കോ വൈദ്യുതി വകുപ്പിന്റെ ചുമതല കൂടി വഹിച്ചിരുന്നു. അദ്ദേഹത്തിന്റെ അടുക്കൽ ശ്രീ. കെ. കെ. നാരായണൻനായർ പുളിക്കൽകവല വൈദ്യുതീകരിക്കണമെന്നുള്ള നിരന്തര ആവശ്യം ഉന്നയിച്ചതിന്റെ ഫലമാണ് ഈ പ്രദേശത്ത് വൈദ്യുതീകരണം സാധിതപ്രായമായത്.

പബ്ലിക്ക് വാട്ടർ സപ്ലൈ സ്കീം പുളിക്കൽകവലയിൽ നടപ്പിലാക്കിയതും ശ്രീ. കെ. കെ. നാരായണൻനായരുടെ ശ്രമഫലമായിട്ടാണ്.

പുളിക്കൽകവലയുടെയും സമീപപ്രദേശങ്ങളുടേയും വികസനത്തിനു സഹായകമായ പൂവത്തുങ്കുഴി - മൂലേപ്പീടിക റോഡ്, പൂവത്തുങ്കുഴി - ഇടക്കരപ്പടി റോഡ്, പന്നകംപാലം - വട്ടമലപ്പടി റോഡ് എന്നിങ്ങനെയുള്ള പ്രധാന വില്ലേജു റോഡുകൾ നിർമ്മിച്ചതും നാരായണൻനായരായിരുന്നു എന്നുള്ളത് പ്രസ്താവ്യമത്രെ.

പുളിക്കൽകവല ശ്രീകൃഷ്ണസ്വാമി ക്ഷേത്രം സ്ഥാപിക്കുന്നതിനുള്ള പ്രാഥമിക നടപടി സ്വീകരിച്ചതും സ്മര്യപുരുഷനാണ്. ഒരു ഭജനമഠം എന്ന നിലയിൽ പ്രവർത്തനം തുടങ്ങി. മണ്ഡലവ്രതക്കാലം ആരാധനയും ശബരിമല തീർത്ഥാടകർക്കു വേണ്ട സൗകര്യങ്ങളും ഒരുക്കി. പിൽക്കാലത്ത് വടുതല കുടുംബക്കാരുടെ ഉദാരമനസ്ക്കതയിൽ അനുവദിച്ച സ്ഥലത്ത് ശ്രീകൃഷ്ണസ്വാമിക്ഷേത്രം സ്ഥാപിച്ചു.

സാമൂഹ്യപ്രവർത്തനങ്ങളുടെ ഭാഗമായിട്ടുണ്ടായ സാമ്പത്തിക ബാധ്യത തീർക്കുന്നതിന് സ്വന്തമായിട്ടുണ്ടായിരുന്ന വസ്തുക്കൾ വിൽക്കേണ്ടി വന്നു.

അദ്ദേഹത്തിന്റെ മൂത്ത പുത്രൻ എൻ. പി. സാരസാക്ഷൻ ഇൻഡ്യൻ ആർമിയിൽ കേണൽ പദവി വരെ വിവിധ തസ്തികകളിൽ വിശിഷ്ഠ സേവനം അനുഷ്ഠിച്ചശേഷം റിട്ടയർ ചെയ്തു നാട്ടിൽ താമസമാക്കി. ഇളയ പുത്രൻ എൻ. പി. രാജീവാക്ഷൻ C.B.I. സീനിയർ ഇൻസ്പെക്ടറായി 'ചെന്നൈ' ആസ്ഥാനമായുള്ള ആഫീസിൽ പ്രവർത്തിക്കുന്നു.

ദേശത്തുപാർത്ത് സമൂഹനന്മയ്ക്കുവേണ്ടി പ്രവർത്തിച്ച് ആ മഹത് വ്യക്തി 79-ാമത്തെ വയസ്സിൽ കാലയവനികയിൽ മറഞ്ഞു. കെ. കെ. നാരായണൻനായരുമൊത്തു പ്രവർത്തിക്കുവാൻ എനിക്കും ഒരവസരം

ഉണ്ടായി. അദ്ദേഹവുമായി അടുത്തിടപെടുവാൻ സാധിച്ചു. ഈ നാടിനു വേണ്ടി ത്യാഗം അനുഷ്ഠിച്ച ആ ധന്യാത്മാവിനു നമോവാകം.

### കെ. കെ. നാരായണൻനായർ വെള്ളക്കല്ലുങ്കൽ



കോത്തല കരയിൽ പ്രസിദ്ധമായ വെള്ളക്കല്ലുങ്കൽ കുടുംബാംഗം. സ്വാതന്ത്ര്യ സമര സേനാനി. തനി ഗാന്ധിയൻ. ഖദർ മുണ്ടും ജുബയും വേഷം. സജീവ കോൺഗ്രസ് പ്രവർത്തകൻ. ശാസ്ത്രീയ സംഗീതത്തിൽ സാമാന്യം വ്യുല്പത്തിയുള്ള വ്യക്തി. പുളിക്കൽകവലയ്ക്കു സമീപം എരുമത്തലയിൽ നേരത്തെ സമ്പാദിച്ചിരുന്ന സ്ഥലത്ത് താമസമാക്കി. 1958 മുതൽ വാഴൂർ പഞ്ചായത്തിലെ എരുമത്തല വാർഡിൽ നിന്നും പഞ്ചായത്തു മെമ്പറായി തെരഞ്ഞെടുക്കപ്പെട്ടു. പുളിക്കൽകവല ഉൾപ്പെടുന്ന പ്രദേശമാണ് എരുമത്തല വാർഡ്. കേരള ആഭ്യന്തര വകുപ്പു മന്ത്രി യശശ്ശരീരനായ പി. റ്റി. ചാക്കോയോടൊപ്പം പാർട്ടിപ്രവർത്തനങ്ങളിൽ സജീവസാന്നിദ്ധ്യമായിരുന്നു കെ. കെ. നാരായണൻ നായർ.

വാഴൂർ N.E.S. ബ്ലോക്കിന്റെ ആസ്ഥാനം യാത്രാസൗകര്യമുള്ള കൊടുങ്ങൂരിൽ സ്ഥാപിക്കണമെന്ന ആശയം കെ. കെ. നാരായണൻനായർ അവതരിപ്പിക്കുകയും ആയതു നടപ്പിലാക്കുന്നതിലേക്ക് ചിറക്കടവ്, വെള്ളാവൂർ, കങ്ങഴ, നെടുങ്കുന്നം, വാഴൂർ പഞ്ചായത്തുകളിലെ പഞ്ചായത്തു മെമ്പറന്മാരെ സമീപിച്ച് ആശയസമന്വയം ഉണ്ടാക്കി ഗവൺമെന്റിൽ സമ്മർദ്ധം ചെലുത്തി എങ്കിലും ആഭ്യന്തരവകുപ്പു മന്ത്രി പി. റ്റി. ചാക്കോ ചാമംപതാൽ സ്വദേശിയായതിനാലും അദ്ദേഹത്തിന്റെ സ്വാധീനവും മൂലം ബ്ലോക്കാഫീസ് ചാമംപതാലിൽ സ്ഥാപിതമായി.

### നോവൽറ്റി ക്ലബ്

ചെമ്പകശ്ശേരിൽ പി. സി. കുരുവിള (കുറിയാക്കോച്ചൻ), വാഴവേലിൽ പി. റ്റി. വർഗ്ഗീസ് (കല്ലൂപ്പാറ കുഞ്ഞച്ചൻ), കൊച്ചുപറമ്പിൽ കെ.കെ. ജേക്കബ് (നാലുന്നാക്കൽ പാപ്പൻ) എന്നിവർ പട്ടാള സേവനത്തിന് ഇന്നാട്ടിൽനിന്നും പോയവരാണ്. വോളിബോൾ, ഫുട്ബോൾ കളികളിൽ പട്ടാള സേവനത്തിനിടയിൽ അവർ പ്രാവീണ്യം നേടിയിരുന്നു. അവർ അവധിക്കു നാട്ടിൽ വരുമ്പോൾ കളിക്കാനുള്ള സൗകര്യം ക്രമപ്പെടുത്തി രൂപം കൊണ്ടതാണ് നോവൽറ്റി ക്ലബ്. വോളിബോൾ കളിയിൽ ഇവിടുള്ള ചെറുപ്പക്കാർക്ക് പരിശീലനം നൽകിയത് അവരാണ്. കളിക്കുന്നതിനു മതിയായ കോർട്ട് ഇല്ലായിരുന്നു. ചന്തയുടെ പടിഞ്ഞാറു - വടക്കുഭാഗം

ഉയർന്ന ഒരു സ്ഥലമായിരുന്നു. ചെറുപ്പക്കാരായ ഞങ്ങളെ സംഘടിപ്പിച്ച് ഉയർന്ന ഭാഗം വെട്ടിനിരത്തി മണ്ണുവലിച്ചു നിരപ്പാക്കിയാണ് കോർട്ട് സജ്ജ മാക്കിയത്. രാത്രികാലങ്ങളിൽ പെട്രോമാക്സിന്റെ വെളിച്ചത്തിൽ പണി ചെയ്യും. കപ്പ, കാച്ചിൽ, ഏത്തക്കുല എന്നിവ ഞങ്ങളുടെ ഭവനങ്ങളിൽ നിന്നു ശേഖരിച്ച് പുഴുങ്ങി തിന്നും. വളരെ രസകരമായ ഒരനുഭവമായി രുന്നു ആ കൂട്ടായ്മ. അങ്ങനെ 1947-ൽ രൂപംകൊണ്ടതാണ് നോവൽറ്റി ക്ലബ്.

## പബ്ലിക് ലൈബ്രറി

നോവൽറ്റി ക്ലബ് രൂപംകൊണ്ടതോടുകൂടി അതിനോടനുബന്ധമായി ഒരു വായനശാല കൂടി ആരംഭിക്കാനുള്ള നടപടികൾ കരിങ്ങനാമറ്റത്തിൽ ബഹു. കെ. വി. മാത്യൂസ് കത്തനാർ സ്വീകരിച്ചു. ചെറുകര പുളിക്കൽ സി. സി.ചാക്കോ, പടനിലത്തു പി. കെ. കോശി എന്നിവരുടെ സഹകര ണത്തോടുകൂടി വായനശാല ആരംഭിച്ചു. പ്രാരംഭകാലത്ത് ചെറുകര പുളി ക്കൽ സി. സി. ചാക്കോയുടെ ഭവനത്തിൽ വായനശാല പ്രവർത്തിച്ചു. വാഹനങ്ങളിൽ നിന്നും ടോൾ പിരിക്കുന്നതിന് പുളിക്കൽകവലയിൽ ഒരു കെട്ടിടമുണ്ടായിരുന്നു. ടോൾ പിരിവു നിന്ന കാലം. ഗവൺമെന്റിലെ അനു വാദത്തോടുകൂടി പ്രസ്തുത കെട്ടിടത്തിലേക്ക് വായനശാല മാറ്റി സ്ഥാപിച്ചു. സ്വന്തമായി കെട്ടിടമുണ്ടാക്കണമെന്ന ആശയം അംഗങ്ങൾക്കു ണ്ടായി. പഴയ കെ. കെ. റോഡിന്റെ സ്ഥലം പലരും കൈവശം വച്ചിരു ന്നു. പഴയ റോഡു സന്ധിച്ചിരുന്നത് വഴിയമ്പലം പറമ്പിന് സമീപമായി രുന്നു. ഇപ്പോൾ വായനശാല സ്ഥിതിചെയ്യുന്ന റോഡ് പുറമ്പോക്കു ഒരു വ്യക്തിയുടെ കൈവശമായിരുന്നു. ഒരു രാത്രിയിൽ അംഗങ്ങളുടെ ശ്രമ ഫലമായി ആ സ്ഥലം വായനശാല കെട്ടിടം നിർമ്മിക്കുന്നതിലേക്ക് കൈവ ശപ്പെടുത്തി. 1972-ൽ പണി ആരംഭിച്ചു. അന്നത്തെ റവന്യൂ വകുപ്പ് മന്ത്രി ബേബി ജോണിനെ സമീപിച്ച് ആ സ്ഥലത്തിനു പട്ടയം സമ്പാദിച്ചു. പി. കെ. കോശി പ്രസിഡന്റും വി. സി. ചാക്കോ, പി. സി. കുരുവിള, പി. റ്റി. വർഗീസ്, പി. കെ. തൊമ്മി, സി. എം. സ്കറിയ, വി. എ. ചാക്കോ, തോമസ് പണിക്കർ, സി. പി. മാത്യു എന്നിവർ അടങ്ങുന്ന ഭരണസമിതി നേതൃത്വം നൽകി. നാട്ടുകാരുടെ സഹകരണത്തിലും വാഴൂർ ബ്ലോക്കിൽ നിന്നുമുള്ള സാമ്പത്തിക സഹായവും സമാഹരിച്ച് 1973-ൽ കെട്ടിടംപണി തീർത്തു. വായനശാലയുടെ പ്രസിഡന്റായി എനിക്കും പ്രവർത്തിക്കു വാൻ സാധിച്ചു.

## വാഴൂർ സെന്റ് പോൾസ് ഹൈസ്ക്കൂൾ

യശ്ശശരീരനായ പേഴമറ്റത്ത് വന്ദ്യ ദിവ്യശ്രീ കുറിയാക്കോസ് കത്ത നാരുടെയും നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയു

ടെയും ശ്രമഫലമായി 1956-ൽ സെന്റ് പോൾസ് യു. പി. സ്ക്കൂൾ സ്ഥാപിച്ചു. ഓർത്തഡോക്സ് സഭയുടെ മാനേജ്മെന്റിന്റെ കീഴിൽ 1964-ൽ സെന്റ് പോൾസ് യു. പി. സ്ക്കൂൾ അപ്ഗ്രേഡ് ചെയ്ത് ഹൈസ്ക്കൂളാക്കി. ശ്രീ. ജോർജ് ഇരുമേട, ശ്രീ. സി. യു. മാത്യു എന്നിവർ ഹെഡ്മാസ്റ്റർമാരായി പ്രവർത്തിച്ച കാലം സ്ക്കൂളിന്റെ സുവർണ്ണകാലമായിരുന്നു. സ്ക്കൂളിനു ഒരു സ്റ്റേഡിയമില്ലായിരുന്നു. ഫുഡ് ഫോർ വർക്ക് പ്രോഗ്രാമിൽ ഉൾപ്പെടുത്തി സ്ക്കൂളിന് സ്റ്റേഡിയം പണിയാമെന്ന ആശയം ഞാനും പി. കെ. തൊമ്മിയും കൂടി അന്നത്തെ വാഴൂർ ബി.ഡി.ഒ. ഏബ്രഹാം ജോണിന്റെ ശ്രദ്ധയിൽപ്പെടുത്തി. ജില്ലാ കളക്ടർ രഘുനാഥൻ I.A.S. ന്റെ അനുവാദം വാങ്ങി സ്റ്റേഡിയം നിർമ്മിച്ചു. പണിയുടെ ആരംഭകാലം ജോർജ് ഇരുമേട ഹെഡ്മാസ്റ്ററായിരുന്നു. ഹെഡ്മാസ്റ്റർ സി. യു. മാത്യുവിന്റെ കാലത്താണ് പണി പൂർത്തിയാക്കി ജില്ലാ കളക്ടർ എസ്. രഘുനാഥൻ I.A.S. ഉദ്ഘാടനം ചെയ്തത്. അദ്ധ്യാപകരായ വി. ജെ. കോര, റ്റി. റ്റി. ചാക്കോ, വി. സി. ചാക്കോ, പി. ജെ. ജോൺ എന്നിവർ ഈ സ്റ്റേഡിയം നിർമ്മാണത്തിൽ വഹിച്ച പങ്ക് സ്തുത്യർഹമാണ്.

## വാഴൂർ ഫാർമേഴ്സ് സർവീസ് സഹകരണ ബാങ്ക് ക്ലിപ്തം നം: 2278

രണ്ടാം ലോകയുദ്ധത്തെ തുടർന്ന് ഭക്ഷ്യ ദൗർലഭ്യം ഇൻഡ്യയിൽ പരക്കെ അനുഭവപ്പെട്ടു. ധാന്യങ്ങളും പയറുവർഗങ്ങളും തുണിത്തരങ്ങളും സഹകരണസ്റ്റോറുകൾ വഴി വില കുറച്ച് വിതരണം ചെയ്തു. വിനിയോഗസംഘങ്ങൾ എന്ന് ഈ കേന്ദ്രങ്ങൾ അറിയപ്പെട്ടു. പുളിക്കൽ കവലയിലും അങ്ങനെയുള്ള ഒരു സ്റ്റോർ ആരംഭിച്ചു. വെള്ളക്കോട്ടു വി. ജെ. കോരയായിരുന്നു അതിന്റെ സെക്രട്ടറി. ടി സ്റ്റോറിൽ നിന്നും ഞാനും വിഭവങ്ങൾ വാങ്ങിയിട്ടുണ്ട്. ഒന്നാം പഞ്ചവൽസരപദ്ധതിയിൽ ഒരു വില്ലേജിന് ഒരു സർവീസ് സഹകരണസംഘം ഉണ്ടായിരിക്കണമെന്ന് കേന്ദ്ര ഗവൺമെന്റ് നിർദ്ദേശിക്കുകയും അത് നടപ്പിലാക്കേണ്ട ചുമതല എൻ.ഇ. എസ്സ്. ബ്ലോക്കുകളെ ഏൽപിക്കുകയും ചെയ്തു. 5000 രൂപ ഓഹരി മൂലധനം സ്വരൂപിച്ച് സംഘം രജിസ്റ്റർ ചെയ്യണമെന്നതാണ് നിബന്ധന. പുളിക്കൽ കവല കേന്ദ്രമാക്കി വാഴൂർ സർവീസ് സഹകരണ ബാങ്ക് രൂപീകൃതമായി. അതിന്റെ പ്രഥമ പ്രസിഡന്റ് കരിങ്ങനാമറ്റത്തിൽ കെ. വി. തോമസും സെക്രട്ടറി പൊടിപാറയ്ക്കൽ ജോർജ്ജുമായിരുന്നു. കർഷകർക്കു വായ്പാ സൗകര്യമാണ് സംഘത്തിന്റെ മുഖ്യ ലക്ഷ്യം. കർഷക സെമിനാറുകൾ, ചർച്ചാക്ലാസ്സുകൾ, വിജ്ഞാനവ്യാപന പരിപാടികൾ, പഠനപര്യടനങ്ങൾ എന്നിവ സഹകരണബാങ്ക് മെമ്പർമാർക്ക് വാഴൂർ ബ്ലോക്കിന്റെ ആഭിമുഖ്യത്തിൽ നടത്തിയിട്ടുണ്ട്. വാഴൂർ ബ്ലോക്കിലെ ഒരു

ഉദ്യോഗസ്ഥൻ എന്ന നിലയിൽ ഈ രംഗത്ത് പ്രവർത്തിക്കുവാൻ അവസരം ഉണ്ടായിട്ടുണ്ട്. പി. റ്റി. ഏബ്രഹാം കടവുംഭാഗം, പരമേശ്വരൻനായർ വട്ടമല, കെ. ജെ. തോമസ് കല്ലൂർ, വി. ജെ. കോര വെള്ളക്കോട്ട്, ജേക്കബ് പണിക്കർ കൂരാപ്പള്ളിൽ എന്നിവർ പ്രസിഡന്റുമാരായിരുന്നു. ഇപ്പോൾ കാനം രാമകൃഷ്ണൻ നായർ പ്രസിഡന്റും അമ്പലത്തുങ്കൽ ഏ. എസ്സ്. തോമസ് മാനേജിംഗ് ഡയറക്ടറുമാണ്.

വാഴൂർ ബ്ലോക്കിൽ പ്രവർത്തിക്കുമ്പോൾ ഒരു സംഭവമുണ്ടായി. മല്ലപ്പള്ളി സ്വദേശി ജി. ഗോപാലകൃഷ്ണപിള്ള I.A.S. കോട്ടയം സബ് കളക്ടറായി നിയമിതനായി. അദ്ദേഹത്തിന്റെ പ്രൊബേഷൻ കാലമായിരുന്നു അത്. ഡി.വൈ.എസ്.പി., തഹശീൽദാർ, ബ്ലോക്കു ഡവലപ്മെന്റ് ഓഫീസർ എന്നീ തസ്തികകളിലെ ഔദ്യോഗിക ചുമതലകളെപ്പറ്റി അവബോധമുണ്ടാകുവാൻ അതതു തസ്തികകളിൽ ആറു മാസം വീതം ജോലി ചെയ്യണമെന്നായിരുന്നു നിയമം. ബ്ലോക്കാഫീസിൽ പരിശീലനത്തിനു വാഴൂർ ബ്ലോക്ക് തെരഞ്ഞെടുത്തു. ഗ്രാമതലപ്രവർത്തനം എന്റെ കൂടെയായിരുന്നു. അദ്ദേഹം ഓഫീസിൽ ചുമതല നിർവഹിക്കുന്ന അവസരത്തിൽ റിക്കാർഡുകളും രജിസ്റ്ററുകളും മെയിന്റയിൻ ചെയ്യുന്ന കാര്യങ്ങൾ സീനിയർ ക്ലാർക്ക് ജോർജുമായി സംസാരിച്ചു. അത് ഒരു സംവാദമായി. ആഫീസർക്ക് അനുഭവപരിജ്ഞാനമില്ലെന്നു ക്ലാർക്ക് ജോർജ് തുറന്നടിച്ചു. സബ് കളക്ടർക്ക് അത് അനിഷ്ടമായി. അത് വാക്കേറ്റത്തിൽ കലാശിച്ചു. അദ്ദേഹം സ്വന്തം കാറിൽ കോട്ടയം കലക്ടർക്കു കാര്യം റിപ്പോർട്ടു ചെയ്യുവാൻ യാത്രയായി. പുളിക്കൽകവല പന്നകം പാലത്തിനടുത്തു വെച്ച് കാർ ബ്രേക്ക് ഡൗണായി. എന്റെ വീടറിയാം. എന്നെ അന്വേഷിച്ചു. ആഫീസർ എന്റെ വീട്ടിൽ വിശ്രമിച്ചു. മോട്ടോർ മെക്കാനിക്കിനെ ഞാൻ അന്വേഷിച്ച് വണ്ടി റിപ്പയർ ചെയ്തു. രാത്രിയായി. അദ്ദേഹം എന്റെ അതിഥിയായി അന്നു കഴിഞ്ഞു. പിറ്റെ ദിവസം കലക്ട്രേറ്റിലെത്തി. കലക്ടർ എസ്. രഘുനാഥൻ I.A.S. ന്റെ അടുത്ത് ആഫീസിൽ നടന്ന സംഭവം റിപ്പോർട്ടു ചെയ്തു. അനുസരണക്കേടു കുറ്റം ചുമത്തി ജോർജിനെ സസ്പെന്റു ചെയ്യിപ്പിച്ചു. ജി. ഗോപാലകൃഷ്ണപിള്ള I.A.S. മായുള്ള പരിചയം എന്റെ സർവീസ് കാലത്ത് വളരെ പ്രയോജനപ്പെട്ടു. പിൽക്കാലത്ത് അദ്ദേഹം കോട്ടയം കലക്ടറായും അഡീഷനൽ ചീഫ് സെക്രട്ടറിയായും പ്രവർത്തിച്ച് സർവീസിൽ നിന്നും വിരമിച്ചു.

## പുളിക്കൽകവല പോസ്റ്റ്ഓഫീസ്

1965 വരെ വാഴൂർ പോസ്റ്റാഫീസിന്റെ പരിധിയിലായിരുന്നു പുളിക്കൽ കവല പ്രദേശം. തദ്ദേശവാസികൾക്ക് ഇത് അസൗകര്യമായിരുന്നു. ഇതിനു പരിഹാരമുണ്ടാക്കുവാൻ ശ്രമമാരംഭിച്ചു. കാഞ്ഞിരപ്പള്ളി ബ്ലോക്കിൽ ഞാൻ ജോലി ചെയ്യുകയായിരുന്നു അക്കാലത്ത്. കാഞ്ഞിര

പ്പള്ളി പോസ്റ്റൽ സർക്കിളിന്റെ കീഴിലാണ് പുളിക്കൽകവല. പോസ്റ്റൽ സർക്കിൾ സൂപ്രണ്ടുമായി പരിചയത്തിലായിരുന്നു. പള്ളിക്കത്തോട് സ്വദേശിയാണ് അദ്ദേഹം. പുളിക്കൽകവലയിൽ ഒരു പോസ്റ്റാഫീസ് അനുവദിച്ചുതരണമെന്ന് അദ്ദേഹത്തോടു നിരന്തരം ആവശ്യപ്പെട്ടു. വാടക കൂടാതെ കെട്ടിടം വേണം. 25 രൂപ അലവൻസ് മാത്രമേ ലഭിക്കൂ. ഒരു എക്സ്പിരിമെന്റൽ പോസ്റ്റാഫീസ് അനുവദിച്ചുതരാമെന്ന് സമ്മതിച്ചു. പുളിക്കൽ കവലയിൽ പേഴമറ്റത്തു കുഞ്ഞച്ചൻ എന്നറിയപ്പെടുന്ന പി. എ. വർഗീസ് "സിറ്റിസൺസ് ബാങ്ക്" നടത്തുന്ന കാലം. അദ്ദേഹത്തിന്റെ ബാങ്ക് കെട്ടിടത്തിൽ ഒരു മുറി പോസ്റ്റാഫീസിന് വിട്ടുതരണമെന്ന് ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ സഹോദരൻ പി. എ. പത്രോസിന്റെ പുത്രി സൂസിയെ പോസ്റ്റുമിസ്ട്രസായി നിയമിച്ചാൽ കെട്ടിടം തരാമെന്ന് ഉടമ സമ്മതിച്ചു. സൂസിയെ പോസ്റ്റുമിസ്ട്രസായി നിയമിച്ചു. അങ്ങനെ എക്സ്പിരിമെന്റൽ പോസ്റ്റാഫീസ് പുളിക്കൽ കവലയിൽ സ്ഥാപിതമായി. ആ സ്ഥാപനം അപ്ഗ്രേഡു ചെയ്തതാണ് പുളിക്കൽകവല സബ് പോസ്റ്റാഫീസ്.

## ഐ.സി.ഡി.പി. (ഇന്റൻസീവ് കാറ്റിൽ ഡെവലപ്പുമെന്റ് പ്രോജക്ട്)

നാടൻ കന്നുകാലികളുടെ വർഗ്ഗ ശുദ്ധീകരണത്തിൽ കൂടി പാലുൽപാദനം വർദ്ധിപ്പിക്കുന്നതിന് കേന്ദ്ര ഗവൺമെന്റ് നടപ്പിലാക്കിയ പദ്ധതിയാണ് ഇന്റൻസീവ് കാറ്റിൽ ഡവലപ്പുമെന്റ് പ്രോജക്ട്. കാഞ്ഞിരപ്പള്ളി കേന്ദ്രമാക്കി കാഞ്ഞിരപ്പള്ളി, പാമ്പാടി, വാഴൂർ ബ്ലോക്കുകൾ ഈ പ്രോജക്ടിന്റെ പരിധിയിലായിരുന്നു. കൂടുതൽ പാലുൽപാദനശേഷിയുള്ള ജേഴ്സി ഇനം കാളയുടെ സെമിൻ സ്വിറ്റ്സർലണ്ടിൽ നിന്നും ഇറക്കുമതി ചെയ്തും ജേഴ്സി കാളകളെ സർക്കാർ ഫാമുകളിൽ വളർത്തിയും കാലിവർഗത്തെ അപ്ഗ്രേഡ് ചെയ്യുന്ന പദ്ധതി കാഞ്ഞിരപ്പള്ളി കേന്ദ്രമാക്കി പ്രവർത്തനമാരംഭിച്ചു. പ്രോജക്ട് നടപ്പിലാക്കുന്നതിനുള്ള ചുമതല എൻ.ഇ.എസ്സ്. ബ്ലോക്കുകൾക്കായിരുന്നു. കാഞ്ഞിരപ്പള്ളി ബ്ലോക്കുദ്യോഗസ്ഥനായ എനിക്ക് പ്രോജക്ടോഫീസറുമായി നിരന്തരം ബന്ധപ്പെടണം. പുളിക്കൽകവല പ്രദേശം ചെറുകിട, നാമമാത്ര കർഷകർ അധിവസിക്കുന്ന ഒരു പ്രദേശമാണ്. അവിടെ പ്രോജക്ടിന്റെ ഒരു യൂണിറ്റ് അനുവദിക്കണമെന്ന എന്റെ താൽപര്യം അദ്ദേഹം കണക്കിലെടുത്ത് അനുവദിച്ചതാണ് പുളിക്കൽകവലയിൽ ഇപ്പോഴും പ്രവർത്തിക്കുന്ന വെറ്ററിനറി സബ് സെന്റർ. ഒരു പാലുൽപാദക സഹകരണസംഘവും രൂപീകരിച്ചിരുന്നു. പിൽക്കാലത്ത് അത് പ്രവർത്തനരഹിതമായി.

## Y.M.C.A. VAZHOR

എല്ലാ ക്രൈസ്തവ വിഭാഗങ്ങളും അധിവസിക്കുന്ന പുളിക്കൽ കവല

കേന്ദ്രമാക്കി ഒരു ക്രൈസ്തവ ഐക്യവേദി ഉണ്ടാകണമെന്ന ആശയം എനിക്കുണ്ടായി. അഖിലലോക ക്രൈസ്തവ പ്രസ്ഥാനമായ Y.M.C.A യുടെ ഒരു യൂണിറ്റ് ഇവിടെ സ്ഥാപിക്കാൻ ശ്രമം ആരംഭിച്ചു. ഒത്തു ചേരാൻ ഒരു സ്ഥലം കണ്ടുപിടിക്കണമായിരുന്നു. ഒരു സാമൂഹ്യ പ്രവർത്തകൻ കൂടിയായ പുളിക്കൽകവല സെന്റ് മേരീസ് കത്തോലിക്കാ പള്ളി വികാരി ബഹു. ആന്റണി ചേക്കാത്തറയുമായി ആശയം പങ്കുവച്ചു. ബഹു. അച്ചൻ എല്ലാ പിന്തുണയും വാഗ്ദാനം ചെയ്തു. അദ്ദേഹത്തിന്റെ പാഴ്സനേജിന്റെ ഒരു മുറിയിൽ യോഗം ചേരുന്നതിന് അനുവദിച്ചു. സമാനചിന്താഗതിക്കാരായ ഇരുപതുപേരെ ക്ഷണിച്ച് 1984 ഫെബ്രുവരി അഞ്ചാം തീയതി പ്രഥമ യോഗം ചേർന്ന് സംഘടനയുടെ രൂപീകരണ കാര്യത്തിന് അഡ്ഹോക് കമ്മറ്റി രൂപീകരിച്ചു. ബഹു. ആന്റണി ചേക്കാത്തറ രക്ഷാധികാരിയും തണ്ണിപ്പാറ റ്റി. ജെ. ചാണ്ടി പ്രസിഡന്റും സി. എം. സ്കറിയാ ചിറയിൽ സെക്രട്ടറി, പി. എം. ചാക്കോ പാറക്കൽ, പി. വി. വർഗീസ് പട്ടമ്മാപ്പറമ്പിൽ, ഏലിയാസ് പീറ്റർ മുല്പോത്തു പുതുപ്പറമ്പിൽ എന്നിവരായിരുന്നു കമ്മറ്റിയംഗങ്ങൾ. ഭരണഘടന രൂപീകരിച്ചു. നടപടിക്രമങ്ങൾ അനുസരിച്ച് വീണ്ടും പൊതുയോഗം ചേർന്ന് വാഴൂർ Y.M.C.A. രൂപീകൃതമായി. ഭരണസമിതിയിലേക്ക് റ്റി. ജെ. ചാണ്ടി - പ്രസിഡന്റ്, സി. എം. സ്കറിയാ - സെക്രട്ടറി, പി. എം. ചാക്കോ, പി. വി. വർഗ്ഗീസ്, ഏലിയാസ് പീറ്റർ എന്നിവരെ തെരഞ്ഞെടുത്തു പ്രവർത്തനം ആരംഭിച്ചു. വാഴൂർ Y.M.C.A. നല്ല നിലയിൽ പ്രവർത്തനം നടത്തി. 1994 ജനുവരി അഞ്ചിന് 5 സെന്റ് സ്ഥലം Y.M.C.A. മന്ദിരം നിർമ്മിക്കുന്നതിന് പുളിക്കൽകവല വഴിയമ്പലപറമ്പിൽ മാധവൻനായരിൽ നിന്നും വാങ്ങി. കെട്ടിടം പണി കഴിപ്പിച്ച് 1994 ഡിസംബർ 26-ന് ബഹു. ഉമ്മൻചാണ്ടി എം.എൽ.എ. ഉദ്ഘാടനം ചെയ്തു. കോട്ടയം സബ് റീജിയന്റെയും South West Regionന്റെയും കീഴിലും നല്ല നിലയിൽ പ്രവർത്തിക്കുന്ന ഒരു യൂണിറ്റായി വാഴൂർ Y.M.C.A. നിലനിൽക്കുന്നു. ഇതിന്റെ സ്ഥാപകനായും പ്രസിഡണ്ടായും സെക്രട്ടറിയായും പ്രവർത്തിക്കാൻ അവസരമുണ്ടായി. കോട്ടയം Y.M.C.A. സബ് റീജിയണിലും Y.M.C.A South West Regionalലും കമ്മറ്റികളിലും പ്രവർത്തിക്കാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്.

## Y.M.C.A PROJECT ORGANISER

ആലുവാ, കേന്ദ്രമായി Y.M.C.A South West Region പ്രവർത്തിക്കുന്നു. അതിനു കീഴിൽ പല സബ് റീജയനുകളുണ്ട്. കാർഷികോൽപാദനത്തിനും വിജ്ഞാനവ്യാപനത്തിനും തൊഴിൽ അവസരങ്ങൾ വർദ്ധിപ്പിക്കുന്നതിനും വിദ്യാഭ്യാസ കായിക മേഖലയെ പരിപോഷിപ്പിക്കുന്നതിനും വിവിധ പ്രോജക്ടുകൾ Y.M.C.A. കൾ കേന്ദ്രീകരിച്ചു നടത്തുന്നുണ്ട്. കൃഷി വികസന കേന്ദ്രങ്ങൾ, പശുവളർത്തൽ, ആടുവളർത്തൽ, കോഴി

വളർത്തൽ, തേനീച്ചവളർത്തൽ, ചെറുകിട വ്യവസായ യൂണിറ്റുകൾ, ആർട്ട്സ് & സയൻസ് കോളജുകൾ, സ്പോർട്ട്സ് കോളജുകൾ എന്നിവ ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിലുള്ള Y.M.C.A. കൾ നടത്തുന്നുണ്ട്. കേരള Y.M.C.A. കളിലും ഇത്തരത്തിലുള്ള സ്ഥാപനങ്ങൾ ഉണ്ട്. വിദേശ Y.M.C.A. കളിൽ നിന്നു ധനസഹായവുമുണ്ട്. ഈ പ്രോജക്ടുകളുടെ സംഘാടനത്തിനും മേൽനോട്ടത്തിനും 1-10-1986 ൽ South West Region ന്റെ പ്രോജക്റ്റ് ഓർഗനൈസറായി എന്നെ നിയമിച്ചു. എന്റെ പ്രവർത്തന പരിധി കേരളമാണ്. ആലുവയിലാണ് കേന്ദ്ര ആഫീസ്. രണ്ടു വർഷ ക്കാലം പ്രോജക്റ്റ് ഓർഗനൈസറായി ഞാൻ പ്രവർത്തിച്ചു. ശമ്പളവും അലവൻസും ഉണ്ട്. യു.കെ., സ്വിറ്റ്സർലണ്ട് Y.M.C.A. കളാണ് ധന സഹായം നൽകിയിരുന്നത്. പ്രോജക്ട് കാലാവധി അവസാനിച്ചപ്പോൾ ഡൽഹിക്ക് എന്നെ നിയോഗിച്ചു എങ്കിലും ആരോഗ്യ പ്രശ്നങ്ങളാൽ ആ ചുമതലയിൽ നിന്നും ഒഴിവായി.

## കൊടുങ്ങൂർ ടെലിഫോൺ എക്സ്ചേഞ്ച്

വാഴൂരിൽ ഒരു ടെലിഫോൺ എക്സ്ചേഞ്ച് സ്ഥാപിച്ചു കിട്ടുന്നതിന് ശ്രമമാരംഭിച്ചു. കൊടുങ്ങൂർ തോപ്പിൽ ഫെൻ കുടുംബത്തിൽപെട്ട ഉദാര മനസ്ക്കനായ ജോൺ ബേക്കർ ഫെൻ (ജോണിക്കുട്ടി) നാൽപതു സെന്റ് സ്ഥലം വാഴൂരിൽ എക്സ്ചേഞ്ച് സ്ഥാപിക്കാൻ സംഭാവന ചെയ്തു. ബി.ജെ.പി. ഗവൺമെന്റാണ് അക്കാലത്തു കേന്ദ്രത്തിൽ അധികാരത്തിൽ ഇരുന്നത്. വാഴൂർ ചാമംപതാൽ സ്വദേശിയും യശ്ശശരീരനായ മുൻ കേരള ആഭ്യന്തരമന്ത്രി ശ്രീ. പി. റ്റി. ചാക്കോയുടെ പുത്രൻ ശ്രീ. പി. സി. തോ മസ് കേന്ദ്രമന്ത്രി സഭാംഗമായിരുന്നു. അദ്ദേഹമാണ് സബ്സ്ക്രൈ ബേഴ്സ് അസോസിയേഷൻ ഉദ്ഘാടനം ചെയ്തത്. കൊടുങ്ങൂരിൽ എക്സ്ചേഞ്ച് അനുവദിക്കുന്നതിന് വേണ്ട ശുപാർശ ചെയ്യണമെന്ന് ബഹു. മന്ത്രിയോട് അപേക്ഷിച്ചു. കേന്ദ്ര ടെലികോം മന്ത്രി സുഖറാമിന് മെമ്മോറാണ്ടം സമർപ്പിച്ചു. അങ്ങനെ കേന്ദ്രമന്ത്രി ശ്രീ. പി. സി. തോമ സിന്റെയും സംഘടനയുടെയും ശ്രമഫലമായി വാഴൂരിൽ ടെലിഫോൺ എക്സ്ചേഞ്ച് യാഥാർത്ഥ്യമായി.

## വാഴൂർ ടെലിഫോൺ സബ്സ്ക്രൈബേഴ്സ് അസോസിയേഷൻ

1980-കളിൽ പുളിക്കൽകവലയിലും പരിസരങ്ങളിലുമുള്ള ടെലി ഫോൺ കണക്ഷനുകൾ പൊൻകുന്നം എക്സ്ചേഞ്ചിന്റെ കീഴിലായി രുന്നു. ടെലിഫോൺ ചാർജ്ജും മറ്റും കൊടുങ്ങൂരാണ് അടക്കേണ്ടിയിരു ന്നത്. ഉപഭോക്താക്കൾക്ക് ഇതു തികച്ചും അസൗകര്യമായിരുന്നു. പുളി ക്കൽകവലയിലും പരിസരങ്ങളിലുമുള്ള ടെലിഫോൺ വരിക്കാരെ സംഘ ടിപ്പിച്ച് പാറക്കൽ പി. എം. ചാക്കോ പ്രസിഡന്റും ഞാൻ സെക്രട്ടറിയു

മായി വാഴൂർ ടെലിഫോൺ സബ്സ്ക്രൈബേഴ്സ് അസോസിയേഷൻ രൂപീകരിച്ചു. പുളിക്കൽകവല പോസ്റ്റാഫീസിൽ ടെലിഫോൺ ബില്ല് അടക്കുന്നതിന് ക്രമീകരണമുണ്ടാകുന്നതിനും വാഴൂർ – കൊടുങ്ങൂരിൽ ടെലിഫോൺ എക്സ്ചേഞ്ച് സ്ഥാപിച്ചു കിട്ടുന്നതിനും നിരന്തരം ശ്രമം നടത്തി. അങ്ങനെ 1985 മുതൽ പുളിക്കൽകവല പോസ്റ്റാഫീസിൽ ടെലിഫോൺ ബില്ല് അടക്കുന്നതിനുള്ള അനുവാദം പോസ്റ്റ് & ടെലിഗ്രാഫ് ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിച്ചു.

## ഇൻഡ്യൻ നാഷണൽ കോൺഗ്രസ് കോട്ടയം ജില്ലാ സെക്രട്ടറി

മലയാള മനോരമ എഡിറ്റോറിയൽ ബോർഡംഗവും ബാലസാഹിത്യകാരനും ബാലജനസഖ്യം ശങ്കരചേട്ടനുമായിരുന്ന ശ്രീ. പാലാ കെ. എം. മാത്യു ഇൻഡ്യൻ നാഷണൽ കോൺഗ്രസ് കോട്ടയം ജില്ലാ കമ്മറ്റി പ്രസിഡണ്ടായി. അദ്ദേഹവും ഞാനും അടുത്ത സുഹൃത്തുക്കളായിരുന്നു. ഡി.സി.സി. ആഫീസ് സെക്രട്ടറിയായി അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കണമെന്ന് എന്നോടാവശ്യപ്പെട്ടു. 1988 മുതൽ രണ്ടു വർഷക്കാലം ഞാൻ കോട്ടയം ഡി.സി.സി. ആഫീസ് സെക്രട്ടറിയായി പ്രവർത്തിച്ചു. വളരെ ചിട്ടയായ പ്രവർത്തനശൈലിയായിരുന്നു പാലാ മാത്യു സാറിന്റേത്. എന്നാൽ ചില സാങ്കേതിക കാരണങ്ങളാൽ അദ്ദേഹം ആ സ്ഥാനത്തുനിന്നും പിൻവാങ്ങി. ഞാനും സെക്രട്ടറിയുടെ ചുമതലയിൽ നിന്നും മാറി.

## കർഷക കോൺഗ്രസ് കോട്ടയം ജില്ലാ ജനറൽ സെക്രട്ടറി

കാർഷിക മേഖലയിലെ ദീർഘകാല പരിചയം കണക്കിലെടുത്ത് കർഷക കോൺഗ്രസ് കോട്ടയം ജില്ലാ ജനറൽ സെക്രട്ടറിയായി എന്നെ തെരഞ്ഞെടുത്തു. ജില്ലയിലെ എല്ലാ പഞ്ചായത്തുകളിലും കർഷക കോൺഗ്രസ് യൂണിറ്റുകൾ രൂപീകരിച്ച് സംഘടന ശക്തമാക്കി. കർഷകർ നേരിടുന്ന പ്രശ്നങ്ങൾ സർക്കാരിന്റെ ശ്രദ്ധയിൽ കൊണ്ടുവന്ന് പരിഹാരം നേടാൻ കഴിഞ്ഞു. നെൽ കർഷകരുടെ പ്രശ്നങ്ങൾ, തെങ്ങുകൃഷി പുനരുദ്ധാരണ പദ്ധതികൾ ഗവൺമെന്റിനു സമർപ്പിച്ച് പരിഹാരം നേടാൻ സംഘടനയ്ക്കു കഴിഞ്ഞു. ശ്രീ. വക്കം പുരുഷോത്തമൻ കൃഷിവകുപ്പു മന്ത്രിയായിരിക്കുമ്പോൾ കർഷകർക്കു പെൻഷൻ എന്ന പദ്ധതി നടപ്പിലാക്കുവാൻ സംഘടന സർക്കാരിൽ സമ്മർദ്ധം ചെലുത്തി. കർഷകർക്കു പെൻഷൻ എന്ന മുറവിളി പരിഹരിച്ചത് ശ്രീ. വക്കം പുരുഷോത്തമന്റെ കാലത്താണ്. സെമിനാറുകൾ, ചർച്ചാക്ലാസ്സുകൾ, പഠനപര്യടനങ്ങൾ എന്നിവ സംഘടിപ്പിച്ചു. പിൽക്കാലത്ത് സംഘടനയുടെ വൈസ് പ്രസിഡണ്ടായും പ്രവർത്തിച്ചു. രോഗാവസ്ഥയിൽ ആ ചുമതലയിൽ നിന്നും മാറി.

## വാഴൂർ സീനിയർ സിറ്റിസൺസ് ഫോറം

സാമ്പത്തിക ഉന്നമനവും മെച്ചപ്പെട്ട ആരോഗ്യ പരിരക്ഷയും മൂലം ജനതയുടെ ആയുർദൈർഘ്യം വർദ്ധിച്ചുവരുന്ന സ്ഥിതിവിശേഷമാണ് ഇൻഡ്യയിലും പ്രത്യേകിച്ച് കേരളത്തിലും. 3.33 കോടി ജനസംഖ്യയുള്ള കേരളത്തിൽ 1/3 ഭാഗം മുതിർന്ന പൗരന്മാരാണെന്നു കണക്കാക്കപ്പെടുന്നു. 60 വയസ്സിനുമേൽ പ്രായമുള്ളവരെ സീനിയർ സിറ്റിസൺസ് ഗണത്തിൽ ഉൾപ്പെടുത്തി അവരുടെ ക്ഷേമത്തിന് പ്രത്യേക നിയമനിർമ്മാണവും പരിപാടികളും കേന്ദ്ര - സംസ്ഥാന സർക്കാരുകൾ നടപ്പിലാക്കി വരുന്നു. അനാഥരും ആലംബഹീനരും സ്വന്തം വരുമാനമില്ലാത്തവരും ഇക്കൂട്ടരിലുണ്ട്. അവരുടെ സംരക്ഷണം, പുനരധിവാസം എന്നിവ സർക്കാരും എൻ.ജി.ഒ. കളും മതസംഘടനകളും നടത്തുന്നുണ്ട്. എങ്കിലും അപര്യാപ്തമാണ്. അഖിലേന്ത്യാതലത്തിൽ വൃദ്ധജനങ്ങളുടെ ഉന്നമനത്തിനായി "സീനിയർ സിറ്റിസൺസ് ഫെഡറേഷൻ" രൂപംകൊണ്ടു. അതിന്റെ കീഴ്ഘടകം കേരളത്തിലും സംഘടിപ്പിച്ചു. സംസ്ഥാന സർക്കാരിന്റെ സോഷ്യൽ വെൽഫെയർ ഡിപ്പാർട്ടുമെന്റാണ് മേൽനോട്ടവും വിവിധ ആശ്വാസ പദ്ധതികളുടെ നടത്തിപ്പും. ഈ സംഘടനയുടെ ഒരു യൂണിറ്റ് പുളിക്കൽകവല കേന്ദ്രമാക്കി "വാഴൂർ സീനിയർ സിറ്റിസൺസ് അസോസിയേഷൻ" എന്ന പേരിൽ രൂപീകരിക്കണമെന്ന ആശയം എനിക്കുണ്ടായി. ഒരു സാമൂഹ്യ പ്രവർത്തകനും പുളിക്കൽകവല സെന്റ് മേരീസ് കത്തോലിക്കാപള്ളി വികാരിയുമായിരുന്ന ബഹു. ജോസ് നിലത്തുമൂക്കിലുമായി ഇക്കാര്യം ചർച്ച ചെയ്തു. അച്ചൻ എല്ലാ പിന്തുണയും തന്നു. യോഗം ചേരുന്നതിനും മറ്റും വികാരിയച്ചന്റെ പാഴ്സനേജിന്റെ ഒരു മുറി ക്രമപ്പെടുത്തി. ഈ പ്രദേശത്ത് 60 വയസ്സിനുമേൽ പ്രായമുള്ള എല്ലാ വിഭാഗങ്ങളിലുംപെട്ട ആളുകളെ 2004 മാർച്ചു 11-നു പള്ളി പാഴ്സനേജിൽ വിളിച്ചുകൂട്ടി. ബഹു. ജോസ് അച്ചന്റെ അദ്ധ്യക്ഷതയിലായിരുന്നു ആദ്യ യോഗം. ഈ സംഘടനയുടെ ഉദ്ദേശലക്ഷ്യങ്ങളെപ്പറ്റി ബഹു. അച്ചനും ഞാനും പ്രതിപാദിച്ചു. സംഘടനയുടെ രൂപീകരണവുമായി ബന്ധപ്പെട്ട കാര്യങ്ങളുടെ നിർവഹണത്തിന് എന്നെ പ്രസിഡണ്ടായും ചെറുകര സി. എ. ഏബ്രഹാമിനെ സെക്രട്ടറിയായും അഴിപ്പുരയിൽ സി. സി. വർക്കി ട്രഷറാറുമായുള്ള ഒരു അഡ്ഹോക്ക് കമ്മറ്റിയെ ചുമതലപ്പെടുത്തി. 2004 മാർച്ചു 18-നു ചേർന്ന യോഗത്തിൽ വെച്ച് എന്നെ പ്രസിഡണ്ടായും സി. എ. ഏബ്രഹാമിനെ സെക്രട്ടറിയായും സി. സി. വർക്കിയെ ട്രഷറാറായും മണ്ണൂപ്പറമ്പിൽ എം. എ. വർഗീസിനെ കൗൺസിലറായും തെരഞ്ഞെടുത്തു. സി. എ. ചാക്കോ ചെറുകര, തങ്കമ്മ അലക്സ് കരുനാട്, ശോശാമ്മ ഏബ്രഹാം വെള്ളക്കോട്ട്, റ്റി. ജെ ചാണ്ടി തണ്ണിപ്പാറ എന്നിവരെ ഭരണസമിതിയംഗങ്ങളായും തെരഞ്ഞെടുത്തു. 2004 മെയ്

17-നു ചേർന്ന യോഗത്തിൽ ബൈലോ അംഗീകരിച്ചു. എല്ലാ മാസവും മൂന്നാമത്തെ വ്യാഴാഴ്ച വൈകുന്നേരം പാഴ്സനേജിൽ യോഗം ചേർന്ന് സമകാലിക വിഷയങ്ങളിൽ പ്രാവീണ്യം നേടിയവരുടെ ചർച്ചാ ക്ലാസ്സുകൾ സംഘടിപ്പിച്ചു. വൃദ്ധജനങ്ങളുടെ ആരോഗ്യ സംരക്ഷണം, കുടുംബ പ്രശ്നങ്ങൾ, സാമൂഹ്യപ്രശ്നങ്ങൾ, പൊതുജനാരോഗ്യ പരിപാലനം, ആധുനിക കൃഷിരീതികൾ, സാംസ്ക്കാരിക നവോത്ഥാനം എന്നീ വിഷയങ്ങൾ ചർച്ച ചെയ്യപ്പെട്ടു. പഠനപര്യടനങ്ങൾ, വിനോദയാത്രകൾ എന്നിവയും സംഘടിപ്പിച്ചു. ബഹു. ജോസ് നിലത്തുമൂക്കിൽ അച്ചൻ സ്ഥലം മാറിപ്പോയശേഷം സംഘടനയുടെ സമ്മേളനങ്ങൾ വാഴൂർ Y.M.C.A. യിൽ നടത്തിവരുന്നു. 2005-ൽ എനിക്ക് ഡയബെറ്റിക് രോഗം ബാധിച്ച് അവശനിലയിൽ ആയതിനെത്തുടർന്ന് സംഘടനയുടെ ചുമതല ഇടക്കര ഇ. വി. കുര്യാക്കോസ് പ്രസിഡണ്ടും പാറക്കൽ പി. കെ. കുരുവിള സെക്രട്ടറിയുമായുള്ള ഭരണസമിതി നിർവ്വഹിച്ചു. ഇപ്പോൾ പാറക്കൽ ശ്രീ. പി. കെ. കുരുവിള പ്രസിഡണ്ടും വാലേൽ ശ്രീ. വി. ജെ. ഏബ്രഹാം സെക്രട്ടറിയുമായുള്ള ഭരണസമിതി നേതൃത്വം നൽകുന്നു.

### മദ്യവിരുദ്ധ ജനകീയ മുന്നണി

വ്യക്തികളെയും കുടുംബങ്ങളെയും സമൂഹത്തെയും രാഷ്ട്രത്തെ തന്നെയും നശിപ്പിക്കുന്നതാണ് മദ്യ മയക്കുമരുന്നുകളുടെ ഉപയോഗം. ഏതൊരു ശക്തിമാനെയും തകർക്കുന്നതും ഏതൊരു സുന്ദരനെയും വിരൂപനാക്കുന്നതും ജീവിതം നരകതുല്യമാക്കിയിട്ട് ആത്മഹത്യയ്ക്കു പ്രേരിപ്പിക്കുന്നതും ധനവും മാനവും നഷ്ടപ്പെടുത്തി ഉറ്റവരെയും ആശ്രിതരെയും പെരുവഴിയാധാരമാക്കുന്നതും തീരാത്ത കഷ്ടതകൾക്കും ദുഃഖത്തിനും അപമാനത്തിനും ഇടയാക്കുന്നതുമായ ഒരു മാരക രോഗമാണ് മദ്യപാനം. ഈ വിപത്തിനെതിരെ പോരാടിയ നേതാക്കളാണ് പ്രൊഫ. എൻ. പി. മന്മഥൻ, ബഹു. പാറക്കൽ കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പാ, ശ്രീ. ജയപ്രകാശ് നാരായണൻ തുടങ്ങിയവർ. അവരോടൊപ്പം മദ്യമയക്കുമരുന്നിനെതിരെയുള്ള പ്രവർത്തനത്തിൽ പങ്കാളിയാകുവാനുള്ള അവസരം എനിക്കും ലഭിച്ചു. അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കോട്ടയം മെത്രാസനാധിപനായിരുന്ന അവസരത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ മദ്യവർജ്ജനധാർമ്മികോന്നമനസമിതി രൂപീകരിച്ചു. വന്ദ്യ പി. സി. യോഹന്നാൻ റമ്പാൻ സഭയുടെ കേന്ദ്ര കമ്മറ്റി കൺവീനറായും എന്നെ കോട്ടയം മെത്രാസന കമ്മറ്റി കൺവീനറായും നിയോഗിച്ചു. കേരളത്തിൽ മദ്യവർജ്ജന സമിതി, മദ്യവിരുദ്ധ സമിതി, മദ്യനിരോധന സമിതി എന്നിങ്ങനെ വിവിധ സംഘടനകൾ മദ്യമയക്കുമരുന്നുകളുടെ ഉപയോഗത്തിനും വ്യാപനത്തിനുമെതിരായി പ്രവർത്തിച്ചിരുന്നു. അഭി. ജോസഫ് പള്ളിക്കാപ്പറമ്പിൽ

തിരുമേനി, അഭി. സാം മാത്യു തിരുമേനി, അഭി. സൂസപാക്യം തിരുമേനി, ജയപ്രകാശ് നാരായണൻ, അഭി. ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമാ മെത്രാപ്പോലീത്താ, വന്ദ്യ പി. സി. യോഹന്നാൻ റമ്പാൻ, ഡോ. സിറിയക് തോമസ്, റവ. ഫാ. വർഗീസ് മുഴുത്തേറ്റ്, പ്രൊഫ. റ്റി.റ്റി. കുര്യാക്കോസ്, ഇ. ആർ. വിജയൻ തുടങ്ങിയവരോടൊപ്പം ഞാനും മേൽപ്പറഞ്ഞ സംഘടനകൾക്കു നേതൃത്വം നൽകി. ഈ സംഘടനകളെ ഏകോപിപ്പിച്ചുകൊണ്ട് മദ്യവിരുദ്ധ ജനകീയ മുന്നണി എന്ന സംഘടന സംസ്ഥാനതലത്തിൽ രൂപീകരിച്ചു. അതിന്റെ ജനറൽ കൺവീനറായി വെരി. റവ. പി. സി. യോഹന്നാൻ റമ്പാച്ചനും ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഞാനും സമിതിയംഗമായി മദ്യവിരുദ്ധ പ്രവർത്തനങ്ങളിൽ പങ്കാളിയായി. സെമിനാറുകൾ, ചർച്ചാക്ലാസ്സുകൾ, വാഹനപ്രചാരണ ജാഥകൾ, ഉപവാസ സത്യഗ്രഹങ്ങൾ തുടങ്ങിയ പരിപാടികൾ സംസ്ഥാനത്തുടനീളം നടത്തി. എല്ലാ സ്ക്കൂളുകളിലും ലഹരി വിരുദ്ധ വിദ്യാർത്ഥി യൂണിയൻ സംഘടിപ്പിച്ചു. രോഗാതുരനായതോടുകൂടി ഞാൻ ആ രംഗത്തുനിന്നും പിൻമാറി.

## പുളിക്കൽകവല റസിഡൻസ് അസോസിയേഷൻ

ഗ്രാമങ്ങൾ ചെറു പട്ടണങ്ങളായി അതിവേഗം പരിവർത്തനം ചെയ്യുന്നു. വ്യവസായം, തൊഴിൽ മേഖലകൾ എന്നിവയും ആരോഗ്യ സംരക്ഷണ പ്രവർത്തനങ്ങളും വിദ്യാഭ്യാസ സൗകര്യവും പട്ടണങ്ങളിലുള്ളതുപോലെ ഗ്രാമങ്ങളിലും വർദ്ധിച്ചു. പട്ടണങ്ങളിൽ ഭൂമിയുടെ വില ക്രമാതീതമായി വർദ്ധിച്ചു. പാർപ്പിടം ഒരു പ്രശ്നമായിത്തീർന്നു. അതുകൊണ്ട് ഗ്രാമാന്തരങ്ങളിൽ പാർപ്പിട സമുച്ചയങ്ങൾ ഉയർന്നു. അതിൻഫലമായി വെള്ളം, വൈദ്യുതി, ശുചിത്വപരിപാലനം, ആരോഗ്യ സംരക്ഷണം, നിയമപരിപാലനം എന്നിവയിൽ ജനങ്ങളുടെ കൂട്ടായ്മ കൂടുതൽ ശ്രദ്ധിക്കേണ്ട അവസ്ഥ ഉണ്ടായി. ആയതിന്റെ അടിസ്ഥാനത്തിൽ ഗ്രാമപഞ്ചായത്തുകളുടെ ആസ്ഥാനങ്ങളിലും സമീപപ്രദേശങ്ങളിലും റസിഡൻസ് അസോസിയേഷൻ രൂപംകൊണ്ടു.

മാറിവരുന്ന പരിതസ്ഥിതിയിൽ പാർപ്പിടപ്രശ്നങ്ങൾ, അംഗങ്ങളുടെ സാമൂഹിക, സാംസ്ക്കാരിക, ആരോഗ്യ, സംരക്ഷണ രംഗങ്ങളിലെ പ്രശ്നങ്ങൾ പരിഹരിക്കുക, അംഗങ്ങൾ തമ്മിൽ സാഹോദര്യ സ്നേഹം വളർത്തുക, സർക്കാരിൽ നിന്നും ഗ്രാമപഞ്ചായത്തുകളിൽ നിന്നും മറ്റു സ്ഥാപനങ്ങളിൽ നിന്നുമുള്ള സഹായങ്ങൾ ലഭ്യമാക്കുക, പോലീസ് ഫയർ ഫോഴ്സ്, ആംബുലൻസ് എന്നീ സേവന സൗകര്യങ്ങൾ വേഗത്തിൽ ലക്ഷ്യമാക്കുക എന്ന ലക്ഷ്യത്തോടുകൂടി റസിഡൻസ് അസോസിയേഷൻ വിവിധ സ്ഥലങ്ങളിൽ പ്രവർത്തിക്കുന്നുണ്ട്. പുളിക്കൽകവലയിലും അങ്ങനെ ഒരു റസിഡൻസ് അസോസിയേഷൻ രൂപീകരിക്കുന്നതിന്

ഞാൻ പ്രാഥമിക നടപടികൾ സ്വീകരിച്ചു. പണിക്കരുവീട്ടിൽ പ്രൊഫ സർ രാജൻ ജോർജ് പണിക്കരുമായി ഈ വിഷയം ചർച്ച ചെയ്തു. 2012 ഏപ്രിൽ മാസം ഒന്നാം തീയതി, താല്പര്യമുള്ള ഏതാനും ആളുകളുടെ ഒരു യോഗം വാഴൂർ Y.M.C.A യിൽ ചേർന്നു. സംഘടനയുടെ ഉദ്ദേശ്യ ലക്ഷ്യങ്ങളെപ്പറ്റി ഞാനും, പ്രവർത്തനങ്ങളുടെ വിശദാംശങ്ങൾ പ്രൊഫ. രാജൻ ജോർജ് പണിക്കരും പ്രതിപാദിച്ചു. ഭാവിപ്രവർത്തനങ്ങൾക്ക് 19 പേരടങ്ങുന്ന ഒരു അഡ്ഹോക്ക് കമ്മിറ്റി രൂപീകരിച്ചു. എന്നെ അതിന്റെ പ്രസിഡണ്ടായും പ്രൊഫ. രാജൻ ജോർജ് പണിക്കരെ വൈസ് പ്രസി ഡണ്ടായും, ഊളമാക്കൽ ജേക്കബ് വർഗീസിനെ സെക്രട്ടറിയായും വേങ്ങ ത്താനത്തു വി. റ്റി. ഈശോയെ ട്രഷററായും നെടുമ്പുറത്തു എൻ. വി. തോമസിനെ ജോ. സെക്രട്ടറിയായും തെരഞ്ഞെടുത്തു പ്രവർത്തനം തുടങ്ങി. മൂന്നു പ്രാദേശിക യൂണിറ്റു യോഗം കൂടി. അംഗങ്ങളെ ചേർത്തു. അങ്ങനെ പുളിക്കൽകവല കേന്ദ്രമാക്കി വാഴൂർ ഗ്രാമപഞ്ചായത്തിന്റെ തെക്കുപടിഞ്ഞാറു പ്രദേശത്തുള്ള റോഡുകളുടെ വശങ്ങളിലുള്ള പാർപ്പി ടങ്ങളെ സംഘടിപ്പിച്ച് പുളിക്കൽകവല റസിഡൻസ് അസോസിയേഷൻ രൂപീകരിച്ചു.

ജില്ലാ കോർഡിനേഷൻ കമ്മിറ്റി ചെയർമാൻ ശ്രീ. രാധാകൃഷ്ണപിള്ള സമ്മേളനത്തിൽ സംബന്ധിച്ചു. പ്രാദേശിക വികസന കാര്യങ്ങൾ ചർച്ച ചെയ്തു. സെന്റ് പോൾസ് ഹൈസ്ക്കൂളിൽ +2 കോഴ്സ് അനുവദിക്ക ണമെന്നുള്ള ആവശ്യം ബഹു. മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ നേരിൽ ക്കണ്ട് മെമ്മോറാണ്ടം കൊടുത്തു. 6-4-2012 ഞായറാഴ്ച 3 മണിക്ക് Y.M.C.A. യിൽ ചേർന്ന സമ്മേളനത്തിൽ വെച്ച് സംഘടനയുടെ ഔപ ചാരിക ഉത്ഘാടനവും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പലായി അവരോധിക്കപ്പെട്ട മണ്ണാത്തിപ്പാറക്കൽ റവ. ഡോ. ജേക്കബ് കുര്യൻ അച്ചനെയും പരിവർത്തിത ക്രൈസ്തവ വികസന കോർപ്പറേഷൻ ചെയർമാനായി നിയമിതനായ ശ്രീ. ഷിൻസ് പീറ്ററെയും പൊന്നാട അണിയിച്ച് ഡോ. എൻ. ജയരാജ് എം.എൽ.എ. ആദരിക്കുകയും C.B.I. സീനിയർ ഇൻസ്പെക്ടറായി നിയമിതനായ വെള്ളക്കല്ലുങ്കൽ രാജീ വാക്ഷൻ നായരെ അനുമോദിക്കുകയും ചെയ്തു.

തദ്ദേശവികസനം, സുരക്ഷ, സാഹോദര്യം, ആരോഗ്യപരിരക്ഷ എന്നീ കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ടുള്ള പ്രവർത്തനമാണ് റസിഡൻസ് അസോസ്സിയേഷന്റെ ലക്ഷ്യം.



എന്റെ ഭാര്യ മീനടം കരയിൽ മാളിയേക്കൽ ചാണ്ടി കുര്യാക്കോസിന്റെയും ശോശാമ്മയുടെയും പുത്രി ഏലിയാമ്മ. വികസന വകുപ്പിൽ കോട്ടയം ഡിസ്ട്രിക്റ്റ് വിമൻസ് വെൽഫെയർ ആഫീസറായി 1990–ൽ റിട്ടയർ ചെയ്തു വിശ്രമജീവിതം നയിക്കുന്നു. 4 മക്കൾ. 2 പുത്രന്മാരും 2 പുത്രികളും.



**മർക്കോസ് സഖറിയ (സജി):** റാന്നി N.E.S. ബ്ലോക്കിൽ ജോ. ബ്ലോക്ക് ഡെവലപ്മെന്റ് ആഫീസർ. ഭാര്യ പുതുപ്പള്ളി കണിയാമ്പറമ്പിൽ കെ. എം. തോമസിന്റെയും ഏലിയാമ്മയുടെയും പുത്രി ശാന്തമ്മ (കോട്ടയം റബർ ബോർഡ് ഉദ്യോഗസ്ഥ). അവർക്ക് ഒരു പുത്രൻ. റോഷൻ സഖറിയാ മർക്കോസ് കേരളാ മെഡിക്കൽ സർവീസ് കോർപറേഷനിൽ ഉദ്യോഗസ്ഥൻ. പുത്രി രേണു ഫാർമസി ഡോക്ടറേറ്റിനു പഠിക്കുന്നു.



**അന്നമ്മ സഖറിയ (സുജ):** മണർകാട് ഇൻഫന്റ് ജീസസ് ഹൈസ്ക്കൂൾ ടീച്ചർ. N.M.G Bank മണർകാട് ബ്രാഞ്ച് ആഫീസർ പീടിയേക്കൽ പി. സി. ഏബ്രഹാം വിവാഹം ചെയ്തു. ഒരു പുത്രൻ എൻജിനീയർ, ദുബൈ, പുത്രി B.D.S. ഡോക്ടർ, കോഴിക്കോട്.



**കുറിയാക്കോസ് സഖറിയ (സാം):** തിരുവനന്തപുരം മിൽമാ ഡയറി മാനേജർ. ഭാര്യ തിരുവനന്തപുരത്ത് ഉള്ളൂർ മംഗലത്തു തോമസിന്റെ പുത്രിയും കൊല്ലം മിൽമാ ഡയറി അസി. മാനേജരുമായ സൂസൻ. അവർക്കു 2 ആൺമക്കൾ. എൻജിനീയറിംഗ് വിദ്യാർത്ഥികൾ.



**സൂസൻ സഖറിയ:** അബുദബി സ്റ്റാൻഡാർഡ് ചാർട്ടേട് ബാങ്ക് ഉദ്യോഗസ്ഥ. കുറിയന്നൂർ സ്വദേശിയും അബുദബിയിൽ ഒരു ഫോട്ടോ ഗ്രൂപ്പിന്റെ ഫൈനാൻസ് ആഫീസറുമായ ജോൺ ജേക്കബ് വിവാഹം ചെയ്തു. രണ്ടു പെൺമക്കൾ. വിദ്യാർത്ഥികൾ.